ശ്രീ

കല്യാണസൌഗന്ധികം

# ശീതങ്കൻ തുള്ളൽ.

—:0:—

എസ്. റ്റി. റെഡ്ഡ്യാർ ആൻഡ് സൺസ്

പ്രസിദ്ധപ്പെടുത്തുന്നതു്.

"വിദ്യാഭിവർദ്ധിനി" അച്ചുക്കൂടം—കൊല്ലം.

൧൩-ാം പതിപ്പു് ൨൦൦൦—പ്രതികൾ.

൧൦൮൧.

തിന്നുതുടരാംജയശൌരേ
കിമപികേട്ടുമുകുന്ദൻ ഉത്തരംമധുരവാ...
ശൌരേ ൨൨. ഭൂമിപാലകുലശേഖരനിന്റെ
യ്യാം സോമവംശഗുണഭാവമിതെന്നാൽ നാമിതിന്നുതുടരാംജയശൌ
൨൩. കൌരവന്റെ സഭതത്തിലനേകം ഗൌരവങ്ങൾപറയാംമറയ
പൌരുഷംപെരിയെവന്നിതുകേട്ടാൽ വൈരമേറുകഫലം ജയശൌരേ
നിന്മനോരഥമതൊട്ടൊഴിയാതെ വെണ്മയോടുപാവാൻകുറവില്ല നന്ന
ലിൽവരുമെങ്കിലിതത്രേ മന്മനോരഥമിദംജയശൌരേ ൨൪. ഇഷ്ടരെ
ലുടനിങ്ങതുചെയ്യാനൊട്ടുമില്ലമടിധമ്മതനൂജ! എട്ടുനാലുദിവസത്തിനകം
ച്ചുട്ടമൊന്നുപകരുംജയശൌരേ ൨൫. ദുഷ്ടരോടനുസരിച്ചുപറഞ്ഞാ
ട്ടുമില്ലഫലമെന്നറിയേണം കാട്ടുപാമ്പിനെസംസ്കൃതിചെയ്താൽ കുട്ട
കളയുംജയശൌരേ ൨൬. ഏറ്റകണ്ടകമൊഴിക്കണമെന്നാൽ മററുക
കമതേമതിയാചു നൂററുപേരമരുവാൻപടവേ ാ പേററുകൊൾകസുകരം
ശൌരേ ൨൭. ദ്യുതിനുള്ളമടിയല്ലിതുരാജൻ ഭീതികൊണ്ടുമതിചൊല്ലു
ല്ല ബോധയാമിതവകാമമശേഷം സാധയാമിതരസാജയശൌരേ ൨൮.
മസേനനതുകേട്ടാചെയ്തു രാമസോദരനൊടാദരവോടെ സാമവാക്ക്യകൾ
റയ്ക്കുതേതും ധീമതാംവരഹരേജയശൌരേ ൩൦. ബന്ധുലോകവധ
തകമിപ്പോൾ എന്തുകാരണമഹോതുടരുന്നു സന്ധിവേണമടിയന്നതുത
ചിന്തിതംഹൃദിസദാജയശൌരേ ൩൧. ക്രൂരവാക്യമരുൾചെയ്തവനുള്ള
ഘോരവൈരമുളവാക്കരുതേതും സൈപരമോടനുസരിച്ചുനരേന്ദ്രാ ഹിണ്ഡ
ഷയവിഭോജയശൌരേ ൩൨. ക്രോധമുള്ളിലവനാശുവളന്നാൽ
ഹൃദയചിന്തിതമത്ഥം സാധുവാക്യമരുൾചെയ്കിലശങ്കം സാധിതാ
ജയശൌരേ ൩൩. എന്നതിങ്ങനെവൃകോദരവാക്യം നന്ദനന്ദനനതാം
ശമ്യ നിന്ദയാപരിഹസിച്ചരുൾചെയ്തു നന്നുനന്നുവചനംജയശൌരേ
ഭീമസേനതവവാക്യമതിപ്പോൾ കാമിനീവചനമോടുസമാനംഭീമനാക്
രാക്രമമെല്ലാം നാമശേഷമിവതേജയശൌരേ ൩൪. വീരവാതമുരചെ
ശേഷം ഭീരുവായതവവിസ്മൃതമായോ? പോരടുത്തസമയേതുടരുള്ളു
രനോബതഭവാൻ? ജയശൌരേ ൩൫. വൈരിതന്നുടലടിച്ചുപൊടിച്ചു
രഘോരതരമാശുകുടിപ്പാൻ മാരുതേസമയമെന്നതുചെയ്യാനാരുചൊല്ലി
തെടോജയശൌരേ ൩൬. ശോണിതത്തിനതികൌതുകമെന്നീ നാ
ത്തിന്നതുചെയ്യണമെന്നും പാണി...ൽഗദയെടുത്തുപിടിച്ചിട്ടാണയിട്ടു
രുംജയശൌരേ. ൩൭. നാണവുംബതവെടിഞ്ഞിതിനിന്നീതാൻ വാണ
ൾകയൊരുകോണിലിദാനീം ഊണികൾക്കരണമെന്നതുകേട്ടാൽ പ്രാണ
കടമഹോജയശൌരേ ൩൮. പൊണ്ണനിങ്ങനെതടിച്ചുചമഞ്ഞു വണ്ണ
റിയൊരുവാഴകണക്കെ പെണ്ണിനോടുസമമായിഹഭ്രമെ പെണ്ഡിതംബല
ഹോജയശൌരേ ൪൦. അഷ്ടിയെങ്കിലതിനെത്രസമത്ഥൻ കിട്ടിയാല
നമില്ലൊരുതൃപ്തി കാട്ടിലുള്ളഫലമൂലമശേഷംചുട്ടുതിന്നതടിയൻജയശൌ
രേ ൪൧. യുദ്ധമില്ലയിനിയെന്നുനിനച്ചിട്ടുദ്ധതൻപലപ്രതിജ്ഞകൾ
ചെയ്താൻ യുദ്ധമേശിപെടുമെന്നുമറിഞ്ഞു ബുദ്ധികുണ്ഠിതവുമായ് ജയശൌ

കല്യാണസൌഗന്ധികം

# ശീതങ്കൻതുള്ളൽ.

ഹരിഃ ശ്രീ ഗണപതയെ നമഃ
അവിഘ്നമസ്തു.

കുലഗിരിസമമായകുലയാനത്തലവന്റെ കുംഭമെല്ലാമൊരുമ്പാടക്കൊലചെയ്തോരുമാകാന്തൻ കലുങ്ങാതെകരിവേഷംകലർന്നാശുവിരവോടെമലമകൾപിടിയായിമലമുട്ടിൽകളിക്കുമ്പോൾ മലർബാണാന്തരംഗ്യാശുമലതന്റെതടംതന്നിൽ മലനാരിയെഴുന്നള്ളി പലനേരംരമിക്കുമ്പോൾ ഉലകിന്നശുഭകർമ്മഫലമാശുവരുത്തുവാൻ അലസാതെപിറന്നാശുബാലനായിട്ടിരിക്കുന്ന പരദൈവംഗണനാഥൻകലവിയോടടിയന്റെ കലുഷതകളഞ്ഞാശു പലനേരംതുണയ്ക്കേണം കലയേഹംനമസ്കാരംകലയേഹംനമസ്കാരം കളവാണിസരസ്വതിതെളിവോടെമനക്കാമ്പിൽ വിളയാടിക്കളിക്കേണം കളങ്കങ്ങളകറ്റേണം കളികൾക്കുവിഘ്നം കളഞ്ഞെന്നെത്തുണയ്ക്കേണം ഹരിഹരശിവനന്ദനൻതിരുഅടിയന്റെ മനതാരിൽപരിഭവമകലുവാൻതുണയ്ക്കേണം.

വാനോർനദീപുരേവാണരുളീടുന്ന ദ്വിനാരകമ്പിയാംകൃഷ്ണൻതിരുവടിദീനംകളഞ്ഞെന്നെരക്ഷിച്ചുകൊള്ളണം മാനന്ദമുള്ളിൽവളരേവളർത്തണം ചെമ്പകനാട്ടിന്നലങ്കാരഭൂതനാം തമ്പുരാൻദേവനാരായണസ്വാമിയും കമ്പംകളഞ്ഞെന്നെരക്ഷിച്ചുകൊള്ളണം കുംഭപിടുനോനിന്നിൻപദാംഭോരുഹം, നന്ദികാതുണ്യമാംമന്ദിരേവാഴുന്ന മന്ദാരതരുവാംബാലശശിയുടെ നന്ദിവരുത്തുന്നകന്ദേകരിംകാവി ലിന്ദുചൂഡപ്രിയേവന്ദേഭഗവതി മന്ദേതരംമമമന്ദതതീർത്തുടൻ വന്നിസ്സഭതന്നിലൊന്നുവിലസണം കിള്ളിക്കുറിശ്ശിയെന്നുള്ളപുരംതന്നി ലുള്ളപരദൈവമുള്ളത്തിൽവന്നുടൻ കള്ളങ്ങളാകവെതള്ളിപ്പുറന്നീക്കി വെള്ളത്തിൽപോലെതള്ളിപ്പുറക്കുന്ന വള്ളീസരസ്വതിയുള്ളിദീർഘങ്ങളും പുള്ളിവിസർഗ്ഗമെന്നുള്ളവകകൾക്കൊ രെള്ളോളമിങ്ങൊരുകള്ളംവരാതെക ണ്ടെപ്പോഴുമെന്നുടെഉള്ളിൽതുടാതിരു വുള്ളംഭവിക്കണം തുള്ളൽക്കളങ്ങളിൽപള്ളികൊള്ളേണമേ ഭാഷയായിട്ടുചമയ്ക്കുന്നവാക്കുകൾ ദോഷമകന്നുവരുത്തുവാൻദുർഘടം; ശേഷമുള്ളാളുകൾ കേട്ടുനന്മെകൊണ്ടു ദൂഷണംകെട്ടിച്ചമയ്ക്കാനൊരുക്കയാൽ ഭോഷനായുള്ളോരെനിക്കുകനക്കവേദൂഷണം മന്നുമനസ്സിലുറയ്ക്കുന്ന ഏറെതുടങ്ങി

യാലൊന്നുംഫലംവരാ വാറില്ലവാക്കിനിന്നെല്ലാംവരുമിനിക്കുററമുള്ളവ
ക്കുംമുഷിച്ചിൽതുടങ്ങുമിപ്പോൾതാമേറെ പ്പറഞ്ഞുതുടങ്ങിയാൽ. അതെന്നാ
ലെങ്കിലുംകോരിവിളമ്പിയാൽ സ്വാദില്ലയെന്നുവരുമിനിനിർണ്ണയം; പ
ഞ്ചസാരപ്പെട്ടിയേററംചെലുത്തിയാൽ നെഞ്ചകത്തങ്ങുതുടിയുംകുറ
ഞ്ഞൊരുനേരംചൊല്ലുന്നകേൾക്കുമിപ്പാമ്പെന്നുറച്ചിട്ടുപല്ലുതൊട്ടെണ്ണുവാനി
ച്ചുതുടങ്ങൊലാ നെല്ലുംപണങ്ങളുമുണ്ടെന്നുറച്ചിട്ടുകല്ലിലുംപുല്ലിലുംതൂകി
ത്തുടങ്ങൊലാ നല്ലൊരുബുദ്ധിമാന്മാരിക്കഥാസാരമെല്ലാമറിഞ്ഞുനിറ
ഞ്ഞസഭതന്നിലുല്ലാസമോടെപ്രയോഗിച്ചുകാണ്കിൽ കല്യാണമല്ലോക
വികൾക്കസന്തതം അംഭോജനാളത്തിലുന്തിയതിൻചൊരുളൻപത്തുപ
ത്തുരണ്ടിൽപെരുക്കീട്ടുരുപഞ്ചാക്ഷരംതടിശാഖാലതപുഷ്പസഞ്ചയം ത
ന്നിൽമറഞ്ഞുനികരുന്നസന്താനവേദപ്പൊരുൾകൾവെച്ചിട്ടു താമരസാ
ക്ഷൻറമെത്തടെതാഴത്തു താങ്ങികിടക്കുന്നവനെച്ചുമക്കുന്ന വൻപ
ൻറകൊമ്പൻറ കൊമ്പെന്നൊടിച്ചവൻറ ജ്യേഷ്ഠനെപ്പേടിച്ചുനാ
ട്ടീന്നുപോയോൻറ പാട്ടിൻറകൂട്ടിൻറകോട്ടംതിമിപ്പവ ന്നണ്ണിക്കഴി
ഞ്ഞുത്തൊരുപൂരുഷനെ നുള്ളംതെളിവോടുവന്നുതൊഴുന്നേൻ.

കാരുണ്യലീലനാംകാർമുകിൽവർണ്ണനെക്കല്യാത്മഭാവേനവന്ദിച്ചു
കൊണ്ടുഞാൻ കല്യാണസൌഗന്ധികാഖ്യംകഥാഭാഗമുല്ലാസകാരണം
ഭാരതവൃത്തമം; ചൊല്ലേറുമിക്കഥാലേശം ചുരുക്കിഞാൻ ചൊൽവാൻ
തുടങ്ങുന്നുദേശികാനുഗ്രഹാൽ കൽഹാരപുഷ്പംഹരിച്ചൊരുഭീമൻറ
കല്യാണവിക്രമംവർണ്ണിച്ചുചൊല്ലുവാൻ തെല്ലുമെതിയാകയില്ലെനിക്കെങ്കി
ലും ചില്ലതുംകിഞ്ചൽകഥിക്കുന്നതേവരു നല്ലവിദ്വാന്മാർപറഞ്ഞുഫ
ലിപ്പിച്ചു നല്ലൊരുകീർത്തിലഭിച്ചകഥാമൃതം കില്ലുകൂടാതെകഥിപ്പാൻതുട
ങ്ങുവൻ നല്ലഭാഷച്ചാരതിനില്ലസംശയം എന്നുപറഞ്ഞുപരിഹസി
ക്കുന്നവരൊന്നുബോധിക്കണമിന്നുമാലോകരെ മുന്നംഭഗീരഥൻപാരംപ
ണിപ്പെട്ടു മന്ദാകിനീജലംകൊണ്ടുവന്നാദരാൽ മന്നിടംതന്നിൽപരത്തി
മഹാത്മൻ തന്നുടെമുമ്പിൽമരിച്ചപിതൃക്കളെ ഒന്നൊഴിയാതവൻ ത
ർപ്പിച്ചുതൃപ്തിച്ചുധന്യരെസ്വർഗ്ഗത്തിലാക്കിപോലുംനൃപൻ അജ്ജലംത
ന്നിൽമററുള്ളമഹാജനം മജ്ജനംചെയ്യുന്നതുപ്പുണ്യംചെയ്യുന്നുഗർജ്ജനം
ചെയ്യുന്നപോലെമഹീതലേ ദുർജ്ജനംനമ്മെപ്പരിഹസിച്ചെങ്കിലും അ
ജ്ജനാഗ്രേഭവാൻതൻറപരാക്രമം വജ്ജിച്ചുമററൊന്നുവർണ്ണിക്കയില്ലു
ഞാൻ എങ്കിലോപണ്ടുയുധിഷ്ഠിരൻഭീമനും മങ്കമാർമൌലിയാം പാഞ്ചാ
ലപുത്രിയും മാദ്രീസുതന്മാരിരുവരുമൊവ്വണ്ണ ദ്വൈവനാന്തേനടക്കുംദശാ
ന്തരേ ഗന്ധവാഹത്താൽസമാഹൃതമായ സൌഗന്ധികംകണ്ടുടൻ
കൌതുകാൽപാർഷതി ഗന്ധവാഹാത്മജൻതന്നോടുചൊല്ലിനാൾഗ
ന്ധദീപപ്രൌഢമന്ദസഞ്ചാരിണി കണ്ടാലുമാശ്ചര്യപുഷ്പമെൻവല്ലഭാ
കണ്ടാൽമനോഹരംകാഞ്ചനാഭംശുഭം പണ്ടുഞാനീവണ്ണമുള്ളൊരുവസ്തു

ടെ കണ്ടറിയുന്നീലകാന്താധരിക്കെടോ തണ്ടാർമധുരസംതേടിപ്പുറക്കുന്നവണ്ടുകളെല്ലാംമുരണ്ടുകുതൂഹലം പൂണ്ടുവന്നങ്ങളിൽ പണ്ടുള്ള പുഷ്പങ്ങൾകൊണ്ടുള്ളനുഭവം തേടുന്നതല്ലേന്നുകണ്ടുടൻവൃന്ദവുംകൊണ്ടുപുറപ്പെട്ടുമണ്ടിവരുന്നതുംകണ്ടീലയോഭവാൻ കണ്ടിവാർകേശിമാക്കുണ്ടാം ദുരാഗ്രഹം കൊണ്ടല്ലഞാനിതുകൊണ്ടുപറയുന്നു രണ്ടുഭാവംനിനക്കുണ്ടാകവേണ്ടെടോ രണ്ടുനാലെങ്കിലുംകൊണ്ടുവന്നീടണം ഉണ്ടുകനിവെങ്കിൽവേണ്ടുവോളംമതി കുത്സിതാക്കൂടാതെമണ്ടിഗ്ഗമിച്ചിതു കൊണ്ടുവരാന്നിനക്കുണ്ടു ചാരക്രമം കണ്ടശൈലങ്ങളും കണ്ട വൃക്ഷങ്ങളും കണ്ടകക്കൂട്ടവുംകണ്ടാലത്യുഗ്രത കൊണ്ടുരകത്തിരത്തുഗമിപ്പതിൽ വേണ്ടുംബലംനിനക്കുണ്ടെന്നുനിർണ്ണയം ചെണ്ടരോനിങ്കരംകൊണ്ടുഹിഡുംബന്റെ കണ്ഠംപിടിച്ചാശുകണ്ടിച്ചെറിഞ്ഞതും ശൃംഗിച്ചുവന്നൊരുകിർമ്മീരനെബ്ഭവാനമ്മണ്ടിച്ചുവെന്നല്ലുണ്ടായ്പ്പിന്നതും കുണ്ഠതമെന്ന്യേബകനെവധിച്ചതും കണ്ടുകേട്ടുള്ളുറപ്പുണ്ടെനിക്കെടോ! ഉത്തരാശാമുഖംതന്നിൽനിന്നെത്രയും ഉത്തമമായൊരുസൌരഭ്യമിങ്ങിനെ സ്വത്വരംവന്നതുസൂക്ഷിച്ചറികകേൾ സത്വവാനല്ലോസമീരസൂനോ! ഭവാൻ; ഇത്തരംപുഷ്പങ്ങളെങ്ങാനമുണ്ടെന്നു ചിത്തരംഗത്തിലിനിക്കുണ്ടു നിശ്ചയം, തത്രചെന്നാശുഹരിക്കഭവാനെങ്കി ലത്രനിന്നാശുഗമിച്ചാലുമാദരാൽ; എത്രയുംമോഹംനമുക്കുണ്ടിതിനുനീ പാത്രമെന്നുള്ളതും സന്ദേഹമില്ലെടോ! പെണ്ണിന്റെചൊൽകേട്ടുചാടിപ്പുറപ്പെട്ടുപൊണ്ണൻമഹാഭോഷനല്ലോമഹാജളൻ ഖണ്ഡിച്ചുരപ്പാൻവശതയില്ലായ്കയാൽ ഖണ്ഡിക്കമാറായി വന്നുവൃഥാഫലം ഇത്യാദിനമ്മെദ്ദുഷിക്കുംമഹാലോകം ഗ്രാമ്യാഗ്രഹംമൂലമെന്നുശങ്കിച്ചുനീ ചിത്തേവിഷാദിച്ചുനില്ക്കേണ്ടവല്ലഭാ! പത്ഥ്യമില്ലെങ്കിൽപ്പറഞ്ഞതുമില്ലഞാൻ, ധർമ്മാടവീവാസിയാകുന്നരാഘവൻ തന്മാനിനീവാക്കുകേട്ടുമോഹിക്കയാൽ പൊന്മാനിനെപ്പിടിപ്പാനായ്പുറപ്പെട്ടു തന്മായകൊണ്ടുഴന്നോടിവാഴം വിധൌ വൈദേഹിയെക്കട്ടുകൊണ്ടുപോയീടിനാൻ വൈദേശികവ്യാജസന്ന്യാസിരാവണൻ; വാമാക്ഷിവാക്യംപ്രമാണിക്കകാരണം രാമാദികൾക്കുമബദ്ധംപിണഞ്ഞതപ്പോൾ; എന്നതുകൊണ്ടുപറഞ്ഞതുവല്ലഭാ! എന്നുടെചൊൽകേട്ടബദ്ധംഭവിക്കൊലാ; തന്നുടെബുദ്ധ്യാവിചാരിച്ചുറച്ചതു നന്നെങ്കിലിങ്ങനെവേണമെന്നാഗ്രഹം.”

ദ്രുപദനന്ദിനിതന്റെവചനമിങ്ങനെകേട്ടു നൃപതിമാരുതിഭീമൻചിരിച്ചുകൊണ്ടുരചെയ്തു;“ചപലസ്ത്രീകളെപ്പോലെ കഥിക്കുന്നെന്തെടോബാലേസഫലംനിന്നുടെകാര്യംസപദിസംഭവിച്ചീടും;ശുകവാണീമണേനിന്റെഹിതമെന്തെങ്കിലുംചെയ്വാൻ സുകരംമമതിക്കിന്നധരിക്കനീമഹാഭാഗേ ധരണീസ്വർഗ്ഗപാതാളപ്രദേശങ്ങൾമുഴുവൻഞാൻ തിരഞ്ഞുകാഞ്ചനപുഷ്പംവിരഞ്ഞുകൊണ്ടുപോരുമ്പോൾ സുരന്മാർദാനവന്മാ

ഭംനരന്മാർപന്നഗന്മാരും ചരന്മാർചാരണന്മാരും പൗരന്മാർപാർത്ഥിവ
ന്മാരുംകട്ടക്കാകോപമോടെടെന്നെത്തട്ടുകളുംനേരമേപാഞ്ഞതഞെടക്കുംഞാൻ
ഗദകയ്യിലെടുക്കുംസാഗരേനല്ലമിടുക്കുംവിസ്ഥശൈത്യങ്ങൾനടിക്കും കശ്മ
ലന്മാർക്കി ട്ടിടിക്കാകൈകളുംകാലുംമാടിക്കുംദേഹമെല്ലാേരും പൊടി
ക്കും ഭൂമിയിലുള്ളവൊടിക്കും പാത്രമാക്കുംഞാൻ ഇടിക്കുംമുഷ്ടികൾ
കൊണ്ടു പിടിക്കുംമർദ്ദനംചെയ്യും മദിക്കുംതാഡനംചെയ്യും മുടിക്കും
വൈരിവൃന്ദത്തെ കടിക്കുംപാമ്പിനെപ്പോലെ കടക്കുംമന്ദിരംതന്നി
ൽ കിടക്കുംവിത്തപുംവാരി ക്കൊടുക്കുംവിത്തവുമെല്ലാം അടക്കുംസ്ഥാ
നമാനങ്ങളുടക്കമെന്നിയേവിശ്വ മടക്കും ഭീമസേനൻഞാൻ നമ
ക്കമിങ്ങിനെ ചെററു മടക്കംമാരുതിക്കില്ല മടവാർമൌലികേബാലേ!
വടക്കുദിക്കിനെനോക്കിനടക്കുംപർവ്വതമാശു കടക്കുംനമ്മുടെ മാർഗ്ഗം
മുടക്കുംവൈരികളെല്ലാം ഒടുക്കുംകാലഗേഹത്തിൽ കിടക്കുംകുംഭിപാക
ത്തിൽ പൊട്ടുകെന്നാശ്രുനിൻകാര്യം ലഭിച്ചുപോരുവൻ ഭീമൻ.

ഇത്ഥംപറഞ്ഞു നയുംവഹിച്ചുകൊണ്ടുതഥാനവുംചെയ്തുഗന്ധ
വാഹാത്മജൻ ഉത്തരശാമുഖംനോക്കിപ്പുറപ്പെട്ടു സഹോദരാഹങ്കാര
ഗംഭീരപൂരുഷൻ അഗ്രഭാഗേരണ്ടുപാർശ്വെരക്കവേ അഗ്രഹാരംകണ്ടു
കൌതുകംപൂണ്ടുടൻ നിഗ്രഹാനുഗ്രഹാധികൃതപ്രൌഢരാംവിപ്രലോകാ
ഗ്രേസരന്മാരെവന്ദിച്ചു വിഗ്രഹശക്തനാംവീരൻവൃകോദരൻ വ്യ
ഗ്രതാഹീനംനടന്നുതുടങ്ങിനാൻ; ഉഗ്രമാംകാനനംതന്നിലകംപുക്കു
ദുർഗ്രഹക്രൂരധീരാകാരപൂരുഷൻ നക്ഷത്രമാർഗ്ഗത്തിലെത്തിക്കിളർന്നോരു
വൃക്ഷങ്ങൾകണ്ടുടൻവിസ്മയിച്ചീടിനാൻ ലക്ഷകോട്യർബ്ബുദംധൂളിപ
രാഗ്ചും ലക്ഷീകരിക്കയില്ലെണ്ണിത്തുടങ്ങിയാൽ; താലംതമാലവുംന
ക്തമാലങ്ങളും സാലംരസാലവുംഹിന്താലജാലവും അഞ്ജനകേസരം
നീലംപലാശവും സർജ്ജരംഖർജ്ജൂരകാരസ്കരങ്ങളും ചൂതംപനസവും
ചെമ്പകാചെമ്പകം മാതുളംഗങ്ങളുംമാകന്ദവൃന്ദവും പുന്നാഗനാഗ
പ്രിയാളദ്രുമങ്ങളും പന്നാബകുളങ്ങളുംപുഷ്പാതിരികളുംഅശ്വത്ഥജാലം
കപിത്ഥദ്രുമങ്ങളും ശാഖാതതങ്ങളുള്ളപേരാൽസമൂഹവും, പീട്ടിയും
തേക്കുംതിലകദ്രുമങ്ങളും ചോട്ടാൽപതിക്കുംചുഴലിവൃക്ഷങ്ങളും അത്തിയു
മിത്തിയുംപിന്നെപ്പുരത്തിയും പൂത്തലതീകൃതമാലജാലങ്ങളും മന്ദാ
രകുന്ദകുരണ്ഡഷണ്ഡങ്ങളും കന്ദരാളങ്ങളുംകാട്ടുപുഷ്പങ്ങളും തിന്ത്രി
ണീവൃക്ഷങ്ങൾവംശദ്രുമങ്ങളും ലന്തവൃക്ഷങ്ങളുംജാംബൂകദംബവുംജംഭി
രവൃക്ഷവുംശിഗ്രുദ്രുമങ്ങളും തുമ്പിലതകളുംതാംബൂലിക്കൂട്ടവും ഗുഞ്ജാനി
കുഞ്ജവുംമല്ലികാവല്ലിയും മുഞ്ഞവല്ലികളുംമാലതീജാലവും ഇപ്രകാരം
പുഷ്പവല്ലീതൃണങ്ങളാൽ തൽപ്രദേശംമഹാഘോരംവനാന്തരം ക്ഷി
പ്രംപ്രവേശിച്ചുഭീമസേനൻമുദാ തൽപ്രദേശംകണ്ടു സന്തുഷ്ടമാനസ
ൻ, പ്ലാട്ടദിഗന്തങ്ങൾപൊട്ടുമാറുച്ചത്തി ലട്ടഹാസോത്ഭടംപൊട്ടി

ച്ചിരിക്കയും പൊട്ടെന്നുമറന്നത്തുമുട്ടുംമൊരാമര കൂട്ടങ്ങളിൽഗദാഘാട്ടനാം
ചെയ്കയും, ചട്ടററവൃക്ഷങ്ങൾപൊട്ടിത്തകൎന്നാശു മുട്ടിപ്പതിക്കുന്ന
കോലാഹലങ്ങളും ഒട്ടല്ലതങ്ങളിൽകെട്ടിദ്രുമശ്രേണി കെട്ടിപ്പിണഞ്ഞാ
ശുപൊട്ടുന്നഘോഷങ്ങൾ കേട്ടപാരംഭയപ്പെട്ടമൃഗങ്ങളും തെററന്നു
മണ്ടിഗ്ഗമിക്കുംപ്രകാരവും, പെട്ടന്നൊരുമരംപൊട്ടിപ്പിളൎന്നാശു മ
ററൊരുവൃക്ഷേപതിക്കുന്നനേരത്തു മററതുംപെണ്ടിച്ചുമററതിന്മേൽ
വീണു മററതുംമററതുംമററതുംഭസ്മമായ്; മുററുംമരങ്ങളിൽചുററുന്നവ
ള്ളികൾ ചുററുംഗദാഘാതമേററുടൻമൂലങ്ങൾ അററുമരങ്ങളിൽചു
ററുംവെട്ടിഞ്ഞാശു ചുററുംതകൎന്നാശുമുററുംപതിക്കയും, ഈററപ്പുലി
കളുംസിംഹഗജങ്ങളും ചേററിൽകിടക്കുന്നപന്നിത്തടിയനും ഏററു
പുറപ്പെട്ടുപാഞ്ഞുടുക്കുംവിധൌ കാററിൻമകൻഗദാചക്രംതിരിക്കുന്ന
കാററുമാത്രം മെയ്യിലേററൊരുനേരത്തു പാററകൾപോലെ പലാ
യനംചെയ്കയും അത്യുന്നതംഗന്ധമാദനപൎവ്വതം അത്യ
ന്തവിസ്താരമത്യത്ഭുതംപാരം ഉത്തുംഗശൃംഗങ്ങൾനക്ഷത്രമാൎഗ്ഗത്തിലെ
ത്തുന്നതൊട്ടല്ലപത്തുനൂറായിരം കത്തുന്നതീക്കനൽജ്വാലാകലാപത്തി
നൊത്തുള്ള രത്നപ്രകാശങ്ങളങ്ങിനെ കുത്തിയൊഴുകുന്നപൂഞ്ചോലവാ
രിയിൽ തത്തിക്കളിക്കുന്നമത്സ്യനക്രങ്ങളും പാതാളരന്ധ്രത്തിനൊ
ക്കുംഗുഹകളിൽ ചേതസിമോദാൽകളിച്ചുവസിക്കുന്ന വേതാളിപാളി
യുംകാളിയുംകൂളിയും ചൂതേളിപൂതനാജാലങ്ങളുംകചിൽ പ്രേതാശര
ബ്രഹ്മയക്ഷഗണങ്ങളും ഏതാനുമല്ലൊരുലക്ഷവുംകോടിയും വാതവേ
ഗങ്ങളാംമാനുംകലകളും മാതംഗയൂഥപ്പുംസിംഹഗണങ്ങളും വള്ളിപ്പു
ലികൾവരിയൻപുലികളും പുള്ളിപ്പുലികൾകരിമ്പുലിക്കൂട്ടവും വള്ളി
ക്കുടിലകത്തുള്ളിൽകടന്നങ്ങുതുള്ളിക്കളിക്കുന്നപുള്ളിമാൻപേടയും കൊ
ള്ളിക്കുമാറുള്ള ബാണംപ്രയോഗിച്ചു കൊല്ലുന്നകാട്ടാളജാതിയെക്കാ
ണ്കയാൽ ഉള്ളിൽഭയംപൂണ്ടുമണ്ടുംമൃഗങ്ങളെ തോയത്തിലെത്തിപ്പി
ടിച്ചുകടുക്കെന്നു വായിലാക്കികൊണ്ടുപാഞ്ഞുപോകുംകടുവായുംപുലിക
ളുംചെന്നുവലകളിൽ ചാടിക്കിടന്നുഴന്നീടുന്നനേരത്തു പാദേമുടിപ്പാ
നൊരുവെട്ടറച്ചുടൻ ഓടിവന്നീടുന്നവേടൻകണ്ണുകൊണ്ടു പാടനംചെ
യ്തുവധിക്കുംപ്രകാരവും പേടിച്ചൊളിക്കുന്നചെമ്പുലിക്കൂട്ടങ്ങ ളോടേക
ലമ്പുവാനായുന്നടത്തിട്ടും എട്ടടിമാനിനെപ്പെട്ടെന്നുകുന്തത്തി ലിട്ടുക
ളിപ്പിച്ചുകാട്ടാളരാജൻെറ ചട്ടററവിക്രമംകൊണ്ടുപുകഴ്ത്തുന്ന കാട്ടാള
രാജനുംകൂട്ടരുമൊക്കവേ വേട്ടയ്ക്കുകോപ്പുകൾകൂട്ടിപ്പുറപ്പെട്ടു കാട്ടിൽനടന്ന
തുംകണ്ടുവൃകോദരൻ ചെമ്പിച്ചതാടിയുംമീശയുംകേശവും വമ്പിച്ച
കൈകളിൽ വില്ലുംശരങ്ങളും ചെമ്പരത്തിപ്പൂകണക്കനേത്രങ്ങളു
മമ്പിളിപോലെ വളഞ്ഞുള്ളപല്ലുകൾ അഞ്ജനപൎവ്വതംപോലെശരീര
വും ഗുഞ്ജാഫലംകൊണ്ടുകോൎത്തുള്ളമാലകൾ കുഞ്ജരന്മാരുടെകുംഭത്ത

ങ്ങളെ ബ്ഭഞ്ജനം ചെയ്തങ്ങതിൽപ്പെട്ട മുത്തുകൾ അഞ്ജസാ കത്തിളു
ഉച്ചകോർത്തങ്ങിന്നെ സഞ്ജാതമായുള്ള മാലാകലാപവും മഞ്ഞക്കുറിക
ളും മായൂരപിഞ്ഛവും മഞ്ചാടിമാലയും മാറില്ലല
തരം ഉച്ചത്തിലുള്ളോരു കണ്ഠനാദങ്ങളും മെച്ചത്തിലുള്ളോരു വസ്ത്രഭാ
വങ്ങളും കച്ചകെട്ടിച്ചിലതെങ്ങളും വാലുമിട്ടത്യന്ത ഘോഷമാം വേഷം
ഭയങ്കരം കുണ്ഠതരം നല്ലനായാട്ടുനായ്ക്കളെ കണ്ഠോലിന്നം ലിണസം
ഘോഷത്താലെ കൊണ്ടുമുറുക്കിപ്പിടിച്ചു പിൻഭാഗത്തു മണ്ടിച്ചുകൊ
ണ്ടുനടക്കുന്നിതു ചിലർ ബഭ്ഛാകരയ്ക്കുന്നവമ്പനും നല്ലകറുമ്പൻ വെള്ളു
മ്പനും മുണ്ടനും നീളനും ചാത്തനും കുഞ്ഞനും പാണ്ടൻ വറണ്ടനും ചാ
ടിമൃഗത്തെക്കടിക്കുന്ന വെള്ളുമ്പും കുക്കുടത്തെപ്പിടിച്ചീടുന്ന കള്ളനും ദുഷ്ട
രമ്യുഷ്ടരനാം മുറിവാലനും ഒക്കെത്തെട്ടിച്ചുടൻ ബല്ലൈഭവപ്യന്നോരു ശ
ബ്ദമക്കാടകത്തൊക്കെപ്പരന്നതേ വട്ട വെടിഞ്ഞു നായാട്ടിനാട്ടുക്കണ
കാട്ടാളർ തമ്മിൽ വിളിച്ചുപറകയും കാട്ടിടെച്ചാടിയത്തോട്ടുകെടോടിവാ
കൂട്ടുവില്ലന്മുകർം നോക്കെടാ പന്നിയെ ഹാഹഹാ! ഞാനെയ്തപന്നിയെ
ന്നു ചിലർ പൂപുപൂ! നീയല്ല ഞാനെയ്തതാണെന്നും ഹാഹഹാ! ഹുഹുഹു!
എന്നിടൻ തങ്ങളിൽ ഭീമമാമോരു കലശലെന്നേ വേണ്ടു ഭീമൻ വലിയ
ഗദയുമെടുത്തുടൻ ഭീമപരാക്രമി കാനനാന്തേ മുദാ; "പന്നിത്തടിയനെ
ൻ കൺമുമ്പിൽ വന്നെങ്കി ലന്നേരമെൻറ മിടുക്കുകാണാമെടോ ക
ന്നിച്ചൊരൻപതു പന്നിത്തടിയരെ കൊന്നീടുവാൻ മടിയില്ല നമുക്കെ
ടോ! വേട്ടയ്ക്കു നല്ല മിടുക്കുള്ള നമ്മുടെ ജ്യേഷ്ഠൻെറ വക്കാണമിക്കാലമൂഢ്ച
മായ് കേട്ടീലയോ നിങ്ങളെൻറ ചങ്ങാതി കെട്ടിയപെണ്ണിനെച്ചെ
ന്നവൻ തൊട്ടപോൽ കൂട്ടത്തിലുള്ളവർ കൂടിനിരുപിച്ചു ജ്യേഷ്ഠനെത്ത
ള്ളിപ്പുറത്തിറക്കീടിനാർ; ചാട്ടം പിഴച്ച കുരങ്ങിനെപ്പോലവൻ കൂട്ടം പിരി
ഞ്ഞെങ്ങു പോയെന്നറിഞ്ഞീലാ എന്തെങ്കിലും കാട്ടുജന്തുക്കളെക്കൊ
ന്നുതന്നെയ്ക്കു തിന്മാൻ കൊടുക്കുന്ന നമ്മുടെ കുന്തം മുറിഞ്ഞുപോയെന്നതു കാ
രണം ഒന്നിനിവേണ്ടതെന്നറിഞ്ഞീലിന്നങ്ങരേ മാനിടനെക്കൊല്ലുവാൻ
പോലുമൊരായുധം ഞാനിനിക്കണ്ടീല കള്ളമല്ലേതുമേ, മാനിച്ചു നീങ്ങൾ
വേട്ടയ്ക്കു പോകുന്നതും ഞാനങ്ങനെ കണ്ടിരിക്കമാറായിതു കൈകളും വീശി
പ്പുറപ്പെട്ടതെന്നതുതാൻ? അയ്യോ ചുമടെടുപ്പാനല്ല പോകുന്നു; മെയ്യൊടുനോ
വിട്ടുക്കുന്നവൻ പുലികയ്യോങ്ങിയാലെന്തുമാറുമോ വേടരേ? നോക്കെടാ വേ
ടരേ! നീയുമെന്തിങ്ങനെ തോക്കെടാതെ പുറപ്പെട്ടു നായാട്ടിനു തോക്കും
പണയത്തിലാക്കിയോ നമ്മാവ നോക്കുമ്പോളീവകക്കാക്കുമില്ലായുധം;
കള്ളും കറുപ്പും കൊതിച്ചവൻ തൻകയ്യി ലുള്ളതെല്ലാം വകയാക്കിപ്പുതു
ക്കവേ ഭള്ളും പറഞ്ഞുനടന്നെപ്പോഴും കടം കൊള്ളുന്നപോലെന്തുചെ
യ്യാമിന്നങ്ങരേ! തള്ളയ്ക്കുമങ്ങിവൻ പിള്ളയ്ക്കുമങ്ങിവൻ പള്ളയ്ക്കുരീക്ക
ത്തിപോലുമില്ലാതെയായ് കായ്കനിതിന്നു വെള്ളം കുടിച്ചങ്ങനെ ചാക്കാ

തെകണ്ടുപൊറുക്കുന്നഞങ്ങളും; ആകാത്തനാളില്ലിന്നാളാം കാശിക്കു
പോകാത്തതല്ലയോകഷ്ടംമൻവേടരേ മറെറാരുവേടൻപറഞ്ഞാനതുത
ൻകുറമല്ലേതുമേകേട്ടുകൊണ്ടീടുക കൊററിനില്ലാത്തവൻകോപ്പുമോ
ഹിക്കുമോ? വററിനില്ലാത്തവൻപാൽകുടിച്ചീടുമോ വീട്ടിലുണ്ടെങ്കിൽ
വിരുന്നുചോറുംകിട്ടു മൂട്ടിവ്യാകിട്ടാഞ്ഞാലുഗ്രനെനോക്കണം കാട്ടിൽകിടന്നു
പൊറുക്കുന്നനമ്മളു വീട്ടിലിരുന്നുനടക്കുന്നതെഗ്ഗണം നെല്ലുംപണങ്ങളും
നല്ലഗൃഹങ്ങളും തെല്ലുംകുറവില്ലനാട്ടുവാണീടിനാൽ കല്ലുംമരങ്ങളുംപു
ല്ലുംപുഴുക്കളുമല്ലാതെയില്ലേടോകാട്ടുവാണീടിനാൽ കൊല്ലുംമൃഗങ്ങളെ
പേയിപ്പിറന്നോരെല്ലാവരുംവളരുന്നതുവിസ്മയം! ചൊല്ലുന്നതല്ലോ
ഴെകേൾക്കാത്തഭൃത്യരെ തല്ലുന്നകാരിയക്കാരനെപ്പേടിച്ചു കല്ലുപേറി
ത്തലക്കുത്തുംപിടിപെട്ടു ചെല്ലുന്നനേരത്തുകാട്ടാളമന്നവൻ കല്ലോ
വാക്കുപറകയില്ലെന്നല്ല വല്ലാത്തവല്ലായ്മയുണ്ടാക്കുമല്ലോ ഴ, കൊള്ളി
വാക്കല്ലാതെചൊൽകയുമില്ലവൻ കൊള്ളാമിതില്പരമുണ്ടൊരുസങ്കടം
ഉള്ളിയുംമഞ്ഞളുംപൂശിച്ചുഞെങ്ങു വള്ളിക്കുടിലകത്തുള്ളിൽകിടക്കു
ന്ന കാട്ടാളനാരികളില്ലിക്കുന്നകല്പന കേട്ടെന്നിയേചോറുകിട്ടാനുമക്കെ
ടൊ! ചേട്ടകൾക്കൊട്ടുംവെടിപ്പില്ലവരുടെ കൂട്ടത്തിലൊന്നില്ലനന്നെന്നു
ചൊല്ലുവാൻ; കാട്ടാളനാരിയെക്കണ്ടാൽകുളിക്കണം കേട്ടാൽകലമ്പുമേ
വേടക്കുതമ്പുരാൻ; വേട്ടാളുടെശീലമായവക്കുംവരും വേട്ടാളരെപ്പോലെ
തൻനിറമാക്കുവാൻ കാട്ടാളരെപ്പോലെമററാരുമില്ലെന്നു കേട്ടാളുകൾ
ക്കൊക്കെബോധംവരുംദൃഢം; അച്ചിക്കുദാസ്യപ്രവൃത്തിചെയ്യുന്നവൻ
കൊച്ചിക്കുപോയങ്ങുതൊപ്പിയിട്ടീടണം ഉച്ചക്കുമന്തിക്കുമത്രമാത്രംക
ഞ്ഞിവെച്ചുകുടിച്ചുപൊറുത്തുകൊള്ളാമിനി പച്ചമാംസംതിന്നുതന്നെ
വളന്നവൻ മെച്ചമേറുംപുളിശ്ശേരികൊതിക്കുമോ; പച്ചടിച്ചാറുംപെരി
ച്ചുംപണിപ്പെട്ടു വച്ചുചമച്ചൊരുപക്കപ്രഥമനും പഞ്ചസാരപ്പൊടിപാ
ലു ഗുളങ്ങളും പഞ്ചാമൃതംനല്ലശക്കരപ്പായസം ഇഞ്ചിനാരങ്ങാക്കറി
കളുമെന്നിവ കിഞ്ചിൽകൊതിക്കുമോമാംസംഭുജിപ്പവൻ മാസത്തിലെ
ത്തിപ്രഥമൻകുടിക്കുന്ന ഭൂസുരന്മാരെജ്ജയിക്കുമൊരുവക മാംസത്തിലാ
ഗ്രഹമുള്ളപരിഷയ്ക്കു മാസത്തിലന്നമില്ലെങ്കിലുംകിംഫലം? പന്നിയി
റച്ചിക്കുതുല്യമായിട്ടുമ ററൊന്നില്ലമാംസത്തിലെന്നുബോധിക്കണം;
എന്നിങ്ങനെപരാധീനംപറഞ്ഞങ്ങു നിന്നീടിനാലങ്ങുചെണ്ടകൊട്ടും
സഖേ! ഒന്നിച്ചുനായാട്ടിനായിപ്പുറപ്പെട്ടു ചെന്നങ്ങുകാട്ടിൽക്കരേറിക്കൊ
ണ്ടൊന്നു പന്നിത്തടിയരെക്കൊന്നുകുറവുകളൊന്നുംകുറയാതെകൊ
ണ്ടുവന്നുകണ്ടിച്ചു നന്നായിവെച്ചുഭുജിച്ചുകൊണ്ടീടുവാൻ വന്നാലുപേ
ക്ഷിക്കുന്നല്ലിനങ്ങൾ! എന്നിങ്ങനെവാക്കുഘോഷിച്ചുകാനനേചെ
ന്നിറന്നിത്തുകാട്ടാളവൃന്ദവും ഉത്തമംവേടരുംനായാട്ടുവൃന്ദവു മെത്തി
നിറഞ്ഞൊരുഘോഷംവനാന്തരെ.

കുംഭികളുടെകുംഭതടങ്ങളിലമ്പുകളമ്പതുലക്ഷം ജൃംഭിതമദധാ
ചരാനവധിയൻപൊട്ടുഭീമസമക്ഷം മാരികളൊട്ടസദൃശമെട്ടുത്തുതക
ത്തുതിമത്തുതുടങ്ങി മാരുതനുടെസുതനതുകണ്ടുരസിച്ചുതുടങ്ങി. ആനക
ൾമറിമാനുകളൊരുവക പന്നികളെന്നിവയെല്ലാം കാനനമൃഗവികരടി
കുലംബഹുമഹിഷന്മാരുടെപടലം മാനസഭയമധികമിയന്നുനടന്നുതു
ടങ്ങിമാനമൊടെസിംഹംകടുവാപുലികുലബലമല്ലിവലയിൽചിലർ
ചാടിവലഞ്ഞതിപലവകപുലിപന്നികളും തലയിൽചിലർതച്ചുതറച്ചു
വിറച്ചുതിരിച്ചുതുടങ്ങി കലഹിച്ചതിഘടുതിയട്ടുത്തുകടിച്ചുപൊളിച്ചു
തുടങ്ങി കലമാനുകൾപിടികളെവേർപെട്ടോടിയൊളിച്ചുതുടങ്ങി പോ
ത്തുകൾവന്നൊരുവകവനമൃഗവി കുത്തൊരുകൊമ്പിന്മേൽ കോത്തുടനേ
ഝടിതിനടന്നതു പാർത്തുഭയപ്പെട്ടൊരുവൻ വീർത്തുവിയർത്തോടിച്ചെ
ന്നൊരു കണ്ടുകിണററിൽചാടി പേർത്തുമരിക്കാതെമരിച്ചുതനിച്ചുപെ
രുത്തൊരുഭോഷൻ വട്ടവായൊരുനായർപത്തുകെട്ടപ്പെടതിലൊളിച്ചോടി
ച്ചെന്നതു കടുവായിൻവായിൽപുക്കതുകണ്ടൊരുകുന്തക്കാരൻ കട്ടതാകി
നകോപംപൂണ്ടതു മീശതെറുമ്പിച്ചുടനേ വിട്ടുഭോഷൻപാഞ്ഞുതിരി
ച്ചതു തന്നുടെഭവനംനോക്കി വരിയൻപുലിവലയിൽപെട്ടതു വലയുന്ന
തുകണ്ടുടനേപരിചൊടുനിജ്പെൺപുലിചെന്നുകടിച്ചുപൊളിച്ചതുവ
ലയും വലയുംകെട്ടിപ്പൊക്കുന്നവനുടെ തലയുംകൊണ്ടതിവേഗം മലയുടെ
ഗുഹതന്നിൽപുക്കിതു പെൺപുലിവൻപുലിയോടും ഇടിവമിടയുംപ
ടിചടചടവെടിയും അടവിയിലിടിതിങ്ങിനകിട്ടുകിടന്നടയും പട്ടു
തരംചടികൊണ്ടുടനടവുകളിടചേർന്നൊരുതടവുകൾവടിവും തരുക്ക
ളിൽമൃഗക്കൂട്ടങ്ങടെ പലതരമോട്ടങ്ങളുമവരുടെചാട്ടങ്ങളുമൊരുവക കേ
ട്ടാൽപൊറുക്കരുതൊരുവക കൂട്ടങ്ങളുടെ പലവിളയാട്ടം ഉലകുകളെട്ടും
ചുട്ടുതരമിഹരഞ്ഞെട്ടുംപടിവട്ടമിരട്ടും ഇത്തരമതിഭീഷണമാകിനഘോ
ഷാനന്തരമതുകണ്ടുരസിച്ചതിതോഷാൽ ഉദ്ധതമതിയാകിനമാരുത
പുത്രൻ ഉത്തമഗിരികേറിനടന്നുപവിത്രൻ.

കായാമ്പൂമലർക്കുള്ളിലായാസംവളർക്കുന്ന കായാകാമ്യകിൻ വർണ്ണ,
മായാമാനുഷകൃഷ്ണ! പായസമനിശം പാല്പായസപ്രിയ ഗോപാ! ജാ
യാപുത്രമിത്രങ്ങളായസാഗരംനോക്കി പ്പായാതെമനക്കാമ്പേ പോയാ
ലുംമുദാഗംഗാതോയേനകുളിച്ചാലും മായകൾകുറച്ചാലും കായാദിക
ളിൽസ്നേഹിച്ചായാസംവരുത്താതെ തോയജനയനനെൻറകായത്തെ
സ്മരിച്ചാലും അമെങ്കിൽമുകുന്ദനെൻറ നാമങ്ങൾജപിച്ചാലും നാമെന്നു
ള്ളൊരുഭാവം മാമകംയോഗ്യമല്ലേ കാമിനീമണിമാരെക്കാമിച്ചുവലയാ
തെ സ്വാമിതൻപാദാംഭോജം സാമോദംഭജിച്ചാലും! ഭീമനെൻറക
ഥാശേഷംശ്രീമാൻകേട്ടുകൊണ്ടാലുംധീമാന്മാർക്കുമൂലംക്ഷേമംസംഭവി
ച്ചീടും.

കല്ലുംമരങ്ങളുംതല്ലിത്തകൎത്തുകൊണ്ടുല്ലാസമോടങ്ങുചെല്ലുന്നേരത്തു വല്ലീഗൃഹങ്ങളിൽസല്ലീലയാടുന്നഉല്ലോലഗന്ധൎവ്വമല്ലാക്ഷിമാരുടെ സല്ലാപസാരസ്യഹല്ലോഹലങ്ങളാൽ കല്ലോലവിഭ്രമംവെല്ലുന്ന കൺമുനത്തെല്ലിന്റെഭംഗിയുംചില്ലിവില്ലാട്ടവും മല്ലായുധൻതഴുകുന്നൽ നൽകുന്നധമ്മില്ലവുംചെന്തളിർവെല്ലുംമുഖാംബുജവും മല്ലികാമൊട്ടിനെ തല്ലിയൊടിക്കുന്നപല്ലിന്റെശോഭയും നല്ലോരധരവുംജംഭാരിതന്നുടെ കുംഭിപ്രവരന്റെകുംഭത്തടത്തിന്റെഡംഭംകുറയ്ക്കുന്നസംഭോഗനൽകുചകുംഭങ്ങളെക്കൊണ്ടുസംഭാവനംചെയ്തുഗംഭീരനായുള്ള ജംഭാരിപുത്രന്റെ മുമ്പിൽപിറന്നവൻ വമ്പൻവൃകോദരൻകുമ്പിട്ടുനോക്കിനാൻപന്തണിക്കൊങ്കമാർപന്തിനിരന്നവെവ്വേറെചാടിക്കുന്നതുംചിന്തുപാടുന്നതും അന്തികേകണ്ടൊരുകുന്തീകുമാരകൻ സന്തുഷ്ടനായ്നിന്നതെല്ലാനേരംമുദാ പന്നഗസ്ത്രീകളുമപ്സരസ്ത്രീകളുംപിന്നെസ്സുരസ്ത്രീസമൂഹവുംകുത്രചിൽ; വിദ്യാധരികളുമന്യത്രകുത്രവിൽ സിദ്ധനാരികളും ചാരണസ്ത്രീകളുംവീണാപ്രയോഗങ്ങൾ വേണുനാദങ്ങളും ചേണാൎന്നഗീതഗാനങ്ങളും കുത്രചിൽചെമ്പടതോടിവരാടികളിത്തരമമ്പോടനേകംപ്രയോഗങ്ങളിങ്ങിനെ ആട്ടംകളികളുംപാവ്താന്തേമുദാ കേട്ടുവിലോകനംചെയ്തുംഗമിക്കുന്ന ഭീമസേനൻഗന്ധമാദനാധിത്യക ഭൂമിതന്നിൽതദാനാകംഭൂഗദാന്തരേ ശ്യാമളംനല്ലകദളീമഹാവനം കോമളശ്രീപൂൎണ്ണമാശുകണ്ടീടിനാൻ; രാമദാസൻമഹാവീരൻകപിശേഖരൻ ശ്രീമഹാദേവന്റെബീജനാജാതനാം ശ്രീഹനൂമാൻമുദാവാണരുളീടുന്ന ശ്രീമഹാപുണ്യപ്രദേശംമനോഹരം, പച്ചക്കദളിക്കുലകൾക്കിടയ്ക്കിടെ മെച്ചത്തിൽനന്നായ്പഴുത്തപഴങ്ങളും ഉച്ചത്തിലങ്ങിനെ കണ്ടാൽപവിഴവും പച്ചരത്നക്കല്ലുമൊന്നിച്ചുകോൎത്തുള്ള മാലകൾകൊണ്ടുവിതാനിച്ചതിക്കെന്നു മാലോകരൊക്കെയുംശങ്കിക്കുമാറുള്ള ലീലാവിലാസേനനില്ക്കുന്നവാഴകൾ നാലുഭാഗങ്ങളിൽതിങ്ങിവിങ്ങിത്തദാ ബാലാനിലൻവന്നുതട്ടുന്നനേരത്തുകോലാഹലംനൃത്തമാട്ടംദലങ്ങളും ആലോകനംചെയ്തുവിസ്മയിച്ചീടിനാൻ കാലാത്മജാനുജൻവീരൻവൃകോദരൻ താഴത്തുഭാഗത്തുവീണുകിടക്കുന്ന വാഴപ്പഴംകൊണ്ടുമൂടീമഹീതലം പാഴറ്റപട്ടുവിരിച്ചുകണക്കിനേ വാഴയ്ക്കുചുറ്റുംപ്രകാശമുണ്ടെപ്പൊഴും വാവലുംകാക്കയുംപച്ചക്കിളികളും പ്രാവുംപരുന്തുംപറന്നുനടക്കുന്ന പക്ഷികൾവന്നിപ്പഴുത്തപഴങ്ങളെ ഭക്ഷിക്കുമാറില്ലപേടികൊണ്ടാരുമേ രക്ഷിച്ചുപോരുന്നതാരീവനമെന്നു സൂക്ഷിച്ചുനോക്കിത്തുടങ്ങിവൃകോദരൻ.

അപ്പൊഴുകണ്ടുഹനൂമാനമതുലംപ്രീതികൈക്കൊണ്ടു മതിമാൻമാരുതിതന്റെമതികൊണ്ടുനിരൂപിച്ചു "മതിമുഖിമണിതന്റെ മതിമോദംവളൎത്തുവാൻ അതിവീരനിവൻഭീമനതിവേഗം ഗമിക്കുന്നു മനുജന്താനിവനെന്റെയനുജൻമാരുതപുത്രൻ ദനുജന്മാൎക്കൊരുകാലൻമനുജാതൻ

ക്ഷിതിതന്നിൽമരുത്തിന്നുപിറന്നൊരുകരുത്തുള്ളസഹജൻറ കരുത്തിൻറ ബലമിന്നതരത്തിലെന്നറിയേണം; അട്ടത്താശുഗമിക്കാതെതടുത്തുനിന്നു വൻകിഞ്ചിൽപടതപത്തെ ശമിപ്പിച്ചാൽകൊടുക്കാംമാർഗ്ഗംപിന്നെമനംകൊണ്ടിങ്ങിനെചിന്തിച്ചനന്തരംതാനൊരുമൂത്ത കുരങ്ങിൻറവടിവായിച്ചമഞ്ഞുകൈകളുംകാലും കുഴഞ്ഞുവാലുമക്കാലംമെലിഞ്ഞകൈകളെക്കൊണ്ടു ചൊറിഞ്ഞുരോമമെല്ലാംകൊഴിഞ്ഞുമേനിയുംചുക്കിച്ചുളിഞ്ഞു കണ്ണിനുകാഴ്ചകുറഞ്ഞു പീളയുംവന്നു നിറഞ്ഞുതാൻവഴിയിൽചെന്നുറച്ചുനേത്രപുടംചിമ്മി ശയിച്ചുമൂന്നുലോകങ്ങൾജയിച്ചുള്ളമഹാവീരൻ,

തുമ്പിക്കരംകൊണ്ടുമുമ്പിൽപലപല വമ്പിച്ചവന്മരംകൊമ്പുംപിടിച്ചൊടിച്ചുതമ്പുടക്കുന്നവമ്പൻകൊലയാന കൊമ്പൻറകൂർത്തുള്ളകൊമ്പുരണ്ടുംപിടിച്ചൻപതുചുററുകളിമ്പംകലൎന്നാശുമുമ്പിൽകളഞ്ഞിച്ചവമ്പൻവൃകോദരൻ കാട്ടുംതകർത്തുകൊണ്ടോട്ടുംമൃഗങ്ങളെ ച്ചാടിക്കടിച്ചിഴച്ചോടിയടുക്കുന്ന കണ്ഠീരവങ്ങടെകണ്ഠേകണംകൊണ്ടു കണ്ഠേതരംകൊത്തുമടിച്ചുമങ്ങിനെ കേളപ്പോട്ടുനഖ കളിരംതന്നിലുല്ലപ്പക്കംവകനടന്നുതുടങ്ങിനാൻ; ഉദ്ധതനാകുന്നഭീമസേനൻതൻറ പദ്ധതിതന്നിൽമുടക്കിക്കിടക്കുന്ന വൃദ്ധനായോരുബലീമുഖനെക്കണ്ടു ക്രുദ്ധനായിപ്പറഞ്ഞീടിനാനഞ്ജസാ; "നോക്കെടാനമ്മുടെമാൎഗ്ഗേകിടക്കുന്നമർക്കടാ!നീയങ്ങുമാറിക്കിടശഠാ ദുർഘടസ്ഥാനത്തുവന്നുശയിപ്പാനിനക്കെടാതോന്നുവാനെന്തെടാസംഗതി?നാട്ടിൽപ്രഭുക്കളെ കണ്ടാലറിയാത്ത കാട്ടിൽകിടക്കുന്നമൂളിക്കുരങ്ങുനീ? ഒട്ടുംവകതിരിവില്ലാത്തവല്ലാത്തകൂട്ടത്തിൽവന്നുപിറന്നുവളൎന്നുനീ ചാട്ടത്തിൽനിന്നുപിഴച്ചുപോയോനിൻറകൂട്ടത്തിൽമററാരുമില്ലാത്തതെന്തെടോ?പെട്ടെന്നെഴുന്നീററുപോകായ്കിലാപത്തുപെട്ടീടുമെന്നുധരിക്കനീവാനര!" ഇത്തരംഭീമൻറദുർഭാഷണംകേട്ടു വൃദ്ധൻചിരിച്ചുപറഞ്ഞുപതുക്കവേ "ഏററംകയൎത്തുപറയുന്നതെന്തുനീ? ഏററമാറാനെനിക്കേതുമെളുതല്ല, മററൊരുമാർഗ്ഗമായ്പ്പോയ്ക്കൊള്ളണേഭവാൻ കാററമില്ലിക്കുരങ്ങച്ചനെക്കാണെടോ! കണ്ണാതിരിയാശരീരംവിറയ്ക്കുന്നു ദണ്ഡംപലതുണ്ടുപൊറുക്കുകണ്ടുകൊൾ കയ്യിനുംകാലിനുംശക്തിയില്ലാതെയായ് മെയ്യുംതളരുന്നുപൊറുക്കമാനുഷ! അയ്യോ! പരമാൎത്ഥമേതുംഗ്രഹിയാതെ നീയെന്തുശാഠ്യംതുടങ്ങുന്നുപൂരുഷ! പാരംവലഞ്ഞുകിടക്കുന്നവർകളോടാരുമീവണ്ണംകലമ്പുമാറില്ലെടോ! നേർവഴിവിട്ടുരണ്ടുപുറങ്ങോട്ടു മാറിയാലെന്തുവൈഷമ്യംനിനക്കെടോ!" മാരുതിവൃദ്ധൻറവാക്കുകൾകേട്ടുടൻ മാരുതിഭീമൻകയൎത്തുചൊല്ലീടിനാൻ! "ആരെന്നറിഞ്ഞുപറഞ്ഞുനീവാനരാ" പാരംമുഴുക്കുന്നധിക്കാരസാഹസം; "പൂരുവംശത്തിൽപിറന്നുവളൎന്നൊരു പൂരുഷശ്രേഷ്ഠൻവൃകോദരനെന്നൊരു വീരനെക്കേട്ടറിവില്ലേനിനക്കെടോ?

ധീരനാമദ്ദേഹമിദ്ദേഹമോൎക്കുന്നു! നേരായമാൎഗ്ഗം വെടിഞ്ഞു നടക്കയി
ല്ലാരോടുമിജ്ജനം തോല്ക്കയുമില്ലെടോ! മാറിനില്ലെന്നു പറ
യുന്നമൂഢന്റെ മാറിൽ പതിക്കും ഗദാഗ്രമെ
ന്നോൎക്കണം ഏറെപ്പറയാതെഴുന്നേറ്റുദൂരത്തു മാറിക്കിടക്കുന്നു മൎക്കടപ്രാ
കൃത സജ്ജനാചാരം പിടിപെടാത്തുള്ളോരു ദുൎജ്ജനം നമ്മെ ദുഷിപ്പാ
നൊരുമ്പെട്ടു ലജ്ജകൂടാതെ വഴിമുടക്കീടിനാലുജ്ജ്വലജ്യേഷ്ഠൻ സ
ഹിക്കയില്ലെന്നുമേ ധൎമ്മപ്രകാരം ഗ്രഹിക്കാത്തവനോടു ധൎമ്മം പറവാ
ൻ നമുക്കെന്തു സംഗതി? ധൎമ്മപുത്രാനുജൻ ധൎമ്മം വെടിഞ്ഞൊരു ക
ൎമ്മങ്ങൾ ചെയ്കയില്ലെന്നു ബോധിക്കണം" എന്നുള്ള വാക്കുകൾ കേട്ടു
ചിരിച്ചുകൊണ്ടാനതൾ ചെയ്ത ഹനുമാൻ മിണ്ടിനാൻ "നന്നെടോ!
ഭീമ! നയജ്ഞൻ ഭവാനെന്നു ചൊന്നവാക്കെല്ലാം കണക്കിന്നു കൂട്ടമോ
ധൎമ്മജൻ മുൻപായ ധാൎമ്മികന്മാർ നിങ്ങൾ ധൎമ്മമല്ലാതൊന്നും ചെ
യ്യുകയില്ലയോ പാഞ്ചാലിയെന്നൊരു പെണ്ണിനെ കണ്ടിട്ടു പഞ്ച
ബാണാൎത്തി പിടിപെട്ട ഹോ! നിങ്ങൾ ഉഞ്ചുപേരുമൊന്നായ്ക്കൈപ്പിടി
ച്ചുകൊണ്ടഞ്ചാതെ വേളി കഴിച്ചെന്നു കേട്ടു ഞാൻ അങ്ങനെങ്കിലഞ്ചും
കണക്കെന്നവൾക്കൊരു ചാഞ്ചല്യവുമില്ലതെല്ലും പോലും നിങ്ങളു
ഞ്ചുജനത്തെയും കൺമുനതെല്ലിനാൽ വഞ്ചിപ്പതിന്നവൾ പോരും
വൃകോദര! നാലഞ്ചു ഭൎത്താവൊരുത്തിക്കൊരുത്തു നാലുജാതിക്കും വി
ധിച്ചതല്ലോൎക്കണം നാലുപേർ കേട്ടാൽ നിരക്കാത്ത വസ്തുവീ വാലുള്ള വാ
നരന്മാൎക്കുചിതം വരാ; ചേട്ടത്തിയാമൊട്ടനുജത്തിയാമൊട്ടു ചേട്ടകൾ
തന്റെ കളത്രമെന്നിങ്ങനെ കാട്ടുന്ന ഗോഷ്ഠികൾ കേട്ടാൽ ചിരിയാകു
മൊട്ടും ഗുണമില്ല കുന്തീകുമാരക! നേരായമാൎഗ്ഗം വെടിഞ്ഞു നടക്കാത്ത വീ
രൻ വൃകോദരൻ ഞാനെന്നു നമ്മുടെ നേരെ ബഞ്ഞു പറവാൻ മടിയില്ല
നാരായണ! ശിവ! മറ്റെന്തു ചൊൽവതു? തോറ്റീടുമാറില്ല ഞങ്ങളെന്നി
ങ്ങനെ കാറ്റിൻ മകൻ നീ പറഞ്ഞതും വിസ്മയം ഏറ്റുപേർ നിങ്ങടെ
നാട്ടും നഗരവും കുറ്റുകാരേയുമടക്കി വെച്ചീലയോ? കാറ്റേറ്റു മഴ നനഞ്ഞു
മേറ്റുകൊണ്ടെപ്പോഴും കാട്ടിൽ കിടക്കുന്ന കൂട്ടമല്ലേ നിങ്ങൾ? കാട്ടിൽ
കിടക്കുന്ന ദുൎമ്മാൎഗ്ഗശക്തിയാൽ വീട്ടിൽ കിടപ്പാൻ വിധിയില്ല നിങ്ങൾ
ക്കു; നാട്ടിൽനിന്നാശു സുയോധനമന്നനങ്ങാട്ടിക്കളഞ്ഞതറിഞ്ഞേ പിന്നെ
യൊരിക്കലും നാട്ടിൽ കടപ്പാൻ കഴിയുന്നതുമില്ല കാട്ടിൽ സുഖമെങ്കിലാ
യതും കോളല്ല? കല്ലിലും പുല്ലിലും കാലത്തറയ്ക്കുന്ന മുള്ളിലും വള്ളിക
ൾക്കുള്ളിലും കുണ്ടിലും തള്ളിയലച്ചു നടക്കുന്ന നിങ്ങടെ ചെള്ളുകൾക്കെ
ത്തും കുറവില്ല നന്നെടോ! കള്ളത്തരം ചെയ്തു കൊണ്ടു ദുര്യോധനൻ തള്ളി
പ്പുറത്താക്കി നിങ്ങളെ തൽക്ഷണം ഉള്ളിൽ ഭയം പൂണ്ടു മണ്ടുന്ന നിങ്ങളെ
ത്തള്ളിപ്പതിന്നൊരു പെണ്ണു പുറപ്പെട്ടു കണ്ടവസ്തുക്കളിൽ കാംക്ഷയുണ്ടാ
യവൾ കൊണ്ടുവാ കൊണ്ടുവായെന്നു കല്പിക്കയും ശങ്കകൂട്ടീടുമെന്നോ

ത്തുഭയപ്പെട്ടു മണ്ടിത്തുടങ്ങുംമടങ്ങാതെനിങ്ങളും കണ്ടനേരംതന്നെനി ന്റൊപരാക്രമമുണ്ടായ്‌നമുക്കെന്നറികവൃകോദര!” ദുർഭാഷണംകേട്ടു കോപിച്ചുഭീമനും സത്ത്വമെല്ലാംമതിമതിവാനര കാഞ്ഞിരക്കായ്കളും തിന്നുമരങ്ങളിൽപാഞ്ഞുനടക്കുംമരഞ്ചാടിമൂഢനെ ഭഞ്ജനംചെയ്യാൻ മടിക്കുന്നുഞാൻമുററു മഞ്ജനാപുത്രന്റെജാതിയെന്നോക്കയാൽ:ഭീമസേനന്റെപരാക്രമമൊന്നുമീ ധൂമകേതുകരങ്ങളിൽഗ്രഹിച്ചീല രക്ഷസ്സുകൾക്കുവരനാംഹിഡിംബന്റെ വക്ഷസ്സുതള്ളിപ്പിളർന്നവൃകോദരൻ രൂക്ഷതപൂണ്ടുബകനാമരക്കനെ കാൽക്ഷണംകാലന്നുകാട്ടിക്കൊടുത്തതും കൊമ്പൻകൊലയാനതുമ്പിക്കരംകൊണ്ടു വമ്പിച്ചസാലംപിളർന്നകണക്കിനെ ജൃംഭിച്ചുവന്നജരാസന്ധമന്നന്റെ ജൃംഭിച്ചവിഗ്രഹംരണ്ടായ്പ്പിളർന്നതും കിമ്മീരനാമനിശാചരവീരന്റെ മർമ്മങ്ങൾതോറുംഗദകൊണ്ടടിച്ചതും നിർമ്മൂലനംചെയ്തുതാപസന്മാരുടെ ധർമ്മസംരക്ഷണംചെയ്തുവൃകോദരൻ ഇത്ഥംപരാക്രമപ്പെട്ടവനാമെന്നോടു സിംഹമല്ലാതൊരുവൃദ്ധപ്ലവംഗമൻ നിർമ്മരിയാദംദൂഷിച്ചുപാകയോ! 'ദുർമ്മുഖ! പോടാ ബലീമുഖ! ദുർമ്മതേ!” ഹഞ്ജനാപുത്രനതുൾചെയ്തിതന്നേരം ഭഞ്ജനംചെയ്യാൻമടിക്കേണ്ടനീ സഖേ! രാക്ഷസന്മാരെക്കൊലചെയ്തനിന്നുടെ രൂക്ഷസന്നാഹങ്ങളറിഞ്ഞുപോയെടോ! ദുശ്ശാസനൻപണ്ടുദുര്യോധനോക്തമാം ദുശ്ശാസനംകൊണ്ടുമണ്ടിവന്നങ്ങിനെ അഞ്ചുപേർനിങ്ങളുംകണ്ടുനിൽക്കെത്തന്നെ പാഞ്ചാലിയെച്ചെന്നടിച്ചുതലമുടി ചുറ്റിപ്പിടിച്ചുവലിച്ചിഴച്ചങ്ങിനെ മുററുംമഹാജനംനോക്കിനിൽക്കുംവിധൌ മുറ്റത്തുകൊണ്ടന്നുതാഡിച്ചുതാഡിച്ചു, തെറ്റെന്നുടുത്തപുടവവലിച്ചഴിച്ചററമില്ലാതുള്ളപരാധവുംചെയ്തു, കണ്ണുമിഴിച്ചതുകണ്ടുനിന്നീടുന്ന പൊണ്ണത്തടിയനാംനിന്റെപരാക്രമം കാശിക്കുപോയോ കഥിക്കവൃകോദര? കാശിക്കുപോവുംവിലപിടിയാത്തനീ തന്നുടെമുന്നിലിട്ടന്യനാംപൂരുഷൻതന്നുടെപെണ്ണിന്റെവസ്ത്രംതൊടുന്നേരമൊന്നുമനങ്ങാതെ നില്ക്കുയൊവേണ്ടതു? ചെന്നങ്ങവനെപ്രഹരിക്കയോഗ്യനാം?

“മിടുക്കുംശൌര്യവുമെല്ലാമൊടുക്കംനാസ്തിയാംനിന്റെ കട്ടപ്പം കാട്ടിലെങ്ങാനുംകിടക്കുംവാനരത്തോടു കടക്കണ്ണുംചുവത്തിക്കൊണ്ടുക്കുംവിക്രമീപല്ലും കടിക്കുംവല്ലികൾതല്ലിയൊടിക്കുംപർവതംതല്ലിപ്പൊടിക്കും പാദപങ്ങൾക്കിട്ടിടിക്കുംവല്ലതുംചൊല്ലി ച്ചൊടിക്കുന്നെന്തിനു ഭീമ? നടപ്പാൻശക്തിയില്ലാഞ്ഞു കിടപ്പായിനമുക്കിപ്പോൾ ചടപ്പാം വാലിതങ്ങോട്ടേ കെട്ടുപ്പാൻ സാദ്ധ്യമില്ലേതും പൊട്ടക്കെണ്ണഭവാൻ ചാടി ക്കടന്നാലുംനടന്നാലും മടിക്കേണ്ടനീ തിരഞ്ഞുമാ! മുടക്കനില്ലഞാൻ മാർഗ്ഗം,” പറഞ്ഞുതീരും “നീയിപ്പറഞ്ഞവാക്കുകളെല്ലാം കുറഞ്ഞൊരുകരുത്തുള്ളവർ പറഞ്ഞെങ്കിലറിയിക്കാം മുഷ്കന്മാർപലവട്ടമധിക്ഷേപങ്ങൾചെയ്താലും വധിപ്പാനും ചിതംപോരാ വധിച്ചാലുംചിതംപോരാ”

"കരുത്തൻ മറെറാരുത്തൻ വന്നാതെങ്കിൽ കരത്തെക്കൊണ്ടടിച്ചു കൈപിടിച്ചുകാട്ടിലേക്കാക്കി ഗമിക്കുംഞാൻ അതുമെല്ലാമിരിക്കട്ടെ ഫലമില്ലാമഗ്നിക്കാററായ്ക്കടക്കുന്ന മരംഞൊടിക്കിഴവനെ മരുത്തിൻെറമകൻവന്നുമരിപ്പിച്ചെന്നതുകേട്ടാൽ ചിരിക്കുംസജ്ജനമെന്നു ധരിക്കമെക്കടത്താനേ! കടന്നുപോകയോപിന്നെക്കട്ടെപ്പുമായ്യരുമെൻെറ ഗുരുവാമഞ്ജനാപുത്രൻ കരുത്തേറുംകപിശ്രേഷ്ഠൻ ജനിച്ചോരുകുലംതന്നിൽ ജനിച്ചോരുകുരങ്ങച്ചാ! നിനച്ചാൽനിന്നെവലംഘിച്ചാലിനിക്കു പാപമുണ്ടാകും അതുകേട്ടഹനൂമാനുമുരചെയ്തുകനിവോടെ "മതിയിൽശങ്കയുണ്ടെങ്കിലതുചെയ്യേണമെന്നില്ല, വഴിതന്നിൽകിടക്കുന്ന വാലെടുത്തു മാററിവച്ചു വഴിപോലെകടന്നാശുഗമിക്കഭീമസേന! നീ, കരംകൊണ്ടു വാനരത്തെ തൊട്ടുകനിന്ദിതമെങ്കിൽ കരംതന്നിലിരിക്കുന്നഗദകൊണ്ടു മടിയാതെ നെട്ടുക്കംവാലെടുത്താശുപൊട്ടുക്കെന്നുദൂരനീക്കി നല്കാനീമട്ടുക്ക! വേർപെട്ടുക്കദുർഘടമെല്ലാം" പറഞ്ഞുപാണ്ഡവനപ്പോൾ കുറഞ്ഞൊന്നുനിരൂപിച്ചു "മറിച്ചുനീക്കുമന്നേരം മുറിഞ്ഞുപോകയില്ലല്ലി" "മുറിയുന്നതെന്തടോനിൻെറ ഗദയോനമ്മുടെവാലോ? അറിയാഞ്ഞിട്ടു ചോദിച്ചേനരിശമുണ്ടാകവേണ്ടാ" കട്ടത്തപ്പർവതാതല്ലിപ്പൊടിച്ചു ഭസ്മമാക്കുന്ന കട്ടത്തമൽഗദാദണ്ഡംതട്ടത്തരൈരികളില്ല കൊഴിഞ്ഞു രോമവുമൊട്ടുപൊഴിഞ്ഞുഭൂമിയിൽവീണു ഇഴഞ്ഞുമേവിനാനെൻെറ കിഴിഞ്ഞവാലിനുഭംഗം ഭവിക്കുമെന്നതുകൊണ്ടു മടിക്കുന്നു മഹാഭോഷാ! ചെവിക്കുപുത്തരിയായിട്ടുയ്യാതെചിലവസ്തു ശ്രവിക്കുന്നേരമെനിക്കുള്ളിൽ ജ്വലിക്കുംകോപമാംവഹ്നി ദഹിക്കുംനിന്നുടദേഹം സഹിക്കാമോനിനക്കിപ്പോൾ.

ഇത്ഥംപറഞ്ഞതിക്രുദ്ധനാംപാണ്ഡവൻ നക്തഞ്ചരാരാതിദാസൻെറപുച്ഛാഗ്രം ഉത്തുംഗമാകുംഗദകൊണ്ടുപോക്കുവാനത്യന്തവേഗേന ചെന്നടുത്തീടിനാൻ; ദീർഘംപെരുത്തൊരുപുച്ഛംഗദകൊണ്ടു പൊക്കുവാനായിപ്രയത്നംതുടങ്ങിനാൻ, രണ്ടുകരങ്ങളെക്കൊണ്ടുപിടിച്ചുടൻ രണ്ടുമൂന്നട്ടഹാസംമുഴക്കിഗ്ഗദകൊണ്ടുടൻതിക്കിക്കിലുക്കിപലവിധം കൊണ്ടുമിളക്കംതരിമ്പില്ലവാലിനു നീണ്ടുതടിച്ചൊരു പുച്ഛാഗ്രഭാഗത്തു രണ്ടുരോമംപോലുമൊട്ടുമിളകീല; വേണ്ടുംപ്രയോഗങ്ങളെല്ലാംപ്രയോഗിച്ചു വേണ്ടുവോളംനാണവുംകെട്ടുമാറിനാൻ "ഇക്കുരങ്ങച്ചൻെറ പുച്ഛം ഗദകൊണ്ടുപോക്കുവാൻമേലാതെ മുഷ്ക്കനെവന്നല്ലോ ദിക്കുകളെല്ലാംജയിച്ചുള്ളഭീമൻെറവിക്രമമിപ്പോൾഫലിക്കാത്തതെന്തഹോ? തെററന്നൊരുത്തൻെറ മായാപ്രയോഗമോ മുററുംഫലിക്കാത്തതെന്നുവാൻ മദ്ബലം കാററിന്മകനൊരുമർക്കടത്താനൊട്ടുതോററുപോയെന്നതുകേൾക്കുന്ന നേരത്തു ഞെററുവർനമ്മെപ്പരിഹസിച്ചീടുമേ കുററുകാർപിന്നെപ്പരിഹസിക്കുംദൃഢം; മുററുമതിനിക്കിനിജ്ജീവിച്ചിരിപ്പതിനൊട്ടുംകൊതിയി

ല്ലാഞ്ഞല്ലതെന്നാകിലും മുഷ്ടികൾകൊണ്ടുമുതക്കൻകുരങ്ങിന്റെ നഷ്ടി
വരുത്തുംകരുത്തുള്ളപാണ്ഡവൻ പെട്ടെന്നുജീവൻകളയാൻമടിയില്ല
കയ്യുമിബ്ഭീമനിളപ്പെട്ടിരിക്കുമോ!" ഇത്തരംചിന്തിച്ചുകോപിച്ചു
ച്ചുടൻ സത്വരംപറഞ്ഞങ്ങുടൻവൃകോദരൻ; നോക്കെടാമർക്കടാ! മാ
യപ്രയോഗങ്ങൾ ഉൾക്കൊണ്ടോരോന്നുതുടങ്ങുന്നനിന്നുടെ ധൃഷ്ടുകളെല്ലാം
ശമിക്കുംഭ്രമിക്കാതെ മുഷ്ടിപ്രയോഗങ്ങൾ തുടങ്ങീടിനാൽ; ഇക്കണ്ടന
മ്മെതടുത്തുനിൽക്കാമെന്ന ധിക്കാരമല്ലയോ? ഹാടാ! ബലീമുഖാ! വക്കാ
ണമേശുന്നനേരംധൃതിപ്പെട്ടു വെക്കംമരക്കൊമ്പുപറവുമാറായനിൻ ഗൂ
ഢപ്രയോഗങ്ങൾനമ്മോടുപറവുമോ? മൂഢതാമങ്ങുനീവച്ചേക്കവാന
രാ! കൂടപ്രയോഗംതുടങ്ങുംവിധൌനിന്റെ ഗൂഢപ്രയോഗംഫലിക്കാ
തെയാക്കുരും കണ്ടുപഠിച്ചതുംകേട്ടുപഠിച്ചതുംകൊണ്ടുഫലിപ്പിപ്പനൊന്ന
ചിന്തിച്ചുനീ തണ്ടുതപ്പിക്കൊണ്ടുനേർത്തുവന്നാലിങ്ങു കണ്ടുകൊള്ളാ
മിന്നുവൈദഗ്ദ്ധ്യമൊക്കവേ പണ്ടൊരുനാളുംപ്രയോഗങ്ങളിങ്ങനെ ക
ണ്ടറിവില്ലെന്നുതോന്നിപ്പനിന്നുഞാൻ; കണ്ടാലറിവാൻസമർത്ഥനല്ലെ
ങ്കിൽനീ കൊണ്ടാലറിയുമതിനില്ലസംശയം; വേണ്ടാസഹനംനീതുടങ്ങു
കകാരണം വേണ്ടിവന്നു ചിലദുർഭാഷണങ്ങളും; മന്ത്രസേവാബലം
കൊണ്ടോനിനക്കെന്റെ മാർഗ്ഗംതടുക്കുവാൻശക്തിയുണ്ടായതും? മന്ത്ര
വുംതന്ത്രവും മറ്റുള്ളവിദ്യയും മാരുതപുത്രനോടേശുംഫലംവരാ; കുന്നൻ
മദിച്ചെന്നാൽഗോപുരംകുത്തുമോ? വാനരന്മാരെന്തുകാട്ടുന്നുനമ്മോടു?
വാനരാ! നില്ലെന്നുടക്കുന്നനേരത്തു വാലുമുറത്തിപ്പുറക്കുംകുരങ്ങുകൾ"
ഇത്തരം ഭീമന്റെദുർഭാഷണംകേട്ടു വൃദ്ധൻചിരിച്ചു പറഞ്ഞുപതുക്കവെ "മർക്കടനെന്നുനീധിക്കരിക്കേണ്ടെടോ! മർക്കടന്മാരിലുംമുഷ്കരന്മാ
രുണ്ടു പണ്ടൊരുമർക്കടത്താനല്ലയോപംക്തി കണ്ഠനെന്നുണ്ടായനക്തഞ്ചരേന്ദ്രനെ വാലുകൊണ്ടാശുവരിഞ്ഞുകെട്ടിക്കൊണ്ടു നാലുസമുദ്രങ്ങ
ൾചാടിക്കടന്നതും; മറ്റൊരുദേഹംമഹാവാരിരാശിയെ സത്വരംചാ
ടിക്കടന്നുചെന്നഞ്ജസാ, ശങ്കകൂടാതെനിശാചരവീരന്റെ ലങ്കയിൽ
പുക്കുഭയങ്കരന്മാരായ കിങ്കരന്മാരെപ്പലരെവധിച്ചതും തൻകേളികാന
നംതല്ലിത്തകർത്തതും ഹുങ്കാരമോടുരണത്തിന്നടുത്തൊരു ലങ്കേശപുത്ര
ന്റെകണ്ഠംമുറിച്ചതും, പങ്കേരുഹാക്ഷിയാംവൈദേഹിതന്നുടെ സം
ക്ലേശമെല്ലാംപറഞ്ഞുകളഞ്ഞതും യുദ്ധത്തിനെത്തിയനക്തഞ്ചരേന്ദ്ര
ന്റെ തേർത്തട്ടിലാമ്മാറുചാടിയോടിക്കൊണ്ടു ചണ്ഡമായുള്ളൊരു
പാണിതലംകൊണ്ടു ഗണ്ഡസ്ഥലങ്ങളിൽതാഡനംചെയ്തതും; മാന
മുള്ളാളുകൾനമ്മുടെജാതിയിൽ ഞാനറിയുന്നുപലരുണ്ടുപാണ്ഡവാ!മ
ർക്കടൻമർക്കടനെന്നുനീയിങ്ങിന്നു ധിക്കരിക്കാതെശമിക്കനല്ലുസഖേ!"
എന്നതുകേട്ടുപറഞ്ഞുവൃകോദര നെന്നുടെസ്വാമിഗുരുനാഥനഗ്രജൻ
ശ്രീരാമദാസൻപവനാത്മജനത്രേ ശ്രീഹനുമാൻമഹാവീര്യപരാക്രമൻ

അദ്ദേഹമെന്തുഭവാനെന്നുമാഹന്ത! ദുർദ്ദേവവ്യാളപ്ലവംഗ!മതി!മതി! പക്ഷീന്ദ്രനെന്നുഗരുഡനെന്നോർത്തിട്ട മക്ഷികക്കൂട്ടംമദിക്കുംകണക്കിനേ ശ്രീരാമദാസന്റെ വംശേജനിക്കയാൽ പാരംനിനക്കുമഹാഭാവമിങ്ങിനെ”

ഉദ്ധതമതിനരപതിതന്നുടെവാക്കുകൾകേട്ട ബുദ്ധിയിലതികനിവുകലൎന്നുകുതുകമിയന്നുഹനൂമാൻ, വർദ്ധിതതരധവളഹിമാചലസന്നിഭതുംഗശരീരൻ നെടുതാകിയകൊടിമരമെന്നകണക്കെതടിച്ചൊരുവാലും തുടുതുടനയനങ്ങളുമമ്പൊടുചെമ്പുകിടാരംപോലെ കുടിലാകൃതിശശികലപോലവിളങ്ങിനദന്തകദംബം ചടുലസ്ഫുടസടകളുമിടകലൎന്ന ഭയങ്കരമുഖവും പരിഘത്തൊടുപടപൊരുതീടിന പൃഥുതരകരദണ്ഡയുഗം കരതലനഖനികരനികായവുമുൽക്കടകങ്കണമകുടം ഗിരിവരസമമാകിനമാറിടമുരുതരമുദരമുദാരം ഉരുതരകടിതടമഥ തുടകളുമുന്നമയിലതിഗംഭീരം ലങ്കാപുരഗോപുരമതിലുതകത്തൊരു ജംഘായുഗളം കിങ്കരകുലമിടിപൊടിയാക്കിന പടുതരമടിമലർവടിവും ശങ്കരശിവഭുവനഭയങ്കരമാകിനവിപുലശരീരം, ശശധരനിഭധവളതയിങ്ങനെ വിരവൊടുകാട്ടിഹനൂമാൻ; ഉൽക്കടകടുഗൎജ്ജനനാദവുമത്ഭുതകില്ബുകിലരവവും മൎക്കടകുലമകുടമഹാമണിതന്നുടെ തടിയുടെവടിവും കൎക്കശതരകരചരണാദികൾഭീഷണവേഷവിശേഷം മൂവ്വുലകത്തുമൂന്നുജഗത്തിലുമുത്തമമെത്രവിചിത്രം! അംബരതലമൊക്കെനിറഞ്ഞുകവിഞ്ഞു വിളങ്ങിനരൂപം അംബുധിയുടെ ലംഘനസമയസമുദ്ധൃതമെന്നതുപോലെ വെണ്മയിലൊരു വിന്ധ്യമഹാചലശിഖരമടന്നകണക്കെ കണ്മിഴികളിലമ്പൊടുകണ്ടുവിരണ്ടുവൃകോദരവീരൻ; എന്തൊരുമറിമായമതിങ്ങനെ സംഗതിവന്നതിദാനീം എന്തിനിഞാനിഹചെയ്യേണ്ടതു മിദമെന്തൊരുവിസ്മയമേവം ചിന്തയിലുടനിങ്ങിനെതിങ്ങിനതീവ്രതരഭയമോടേ കുന്തീകുമാരൻവിരവൊടുപരവശഭാവമിയന്നതദാ ലക്ഷണമതുകേട്ടുധരിച്ചുതെളിവൊടുകണ്ടദശായാം തൽക്ഷണമുളവായിതുചേതസിമൽഗുരുഹനുമാൻതന്നെ; ലക്ഷ്മണപൂർവ്വജനുടെഭക്തശിരോമണി മാരുതിവീരൻ രാക്ഷസകുലശലഭഹുതാശനനിത്ഥമറിഞ്ഞഥഭീമൻ.

“ജയജയ!ജയ!ജനകസുതാപതിദൂത! മഹാഗുണരാശേ! ജയജയ! ജയ! ജാനകിമാനസ സരസിജസവിതമഹാത്മൻ! ജയജയ ജലരാശിവിലംഘിതജയജയ ജഗതീബന്ധോ ജയജയഹനുമാനി”തി നതിയൊടേവീണുവണങ്ങി പദാന്തേ.

വാനരകുലവീര! വരമതുലകധീര! വാരിധിഗംഭീര! വരഗുണഗണസാര! നിശിചരകുലകാല! നിസ്സൃതമരണവിലോല!നിരുപമകുലശീല! താഡിതദശവദന!തരുനികൃതസദന! പാടശസുമവദന! പ

രഘരരിപുദഹന! നിന്തിരുവടിയുടെപദയുഗള ച്ചെന്തളിരതിശരണ
മിഹശരണം” ചിന്തയിലിഹമിന്നിവിളയാടുക ചിതമൊടുതവചരണം
ശരണം.

ഇത്ഥംവണങ്ങിസ്തുതിക്കുന്നഭീമന്റെഹസ്തങ്ങൾരണ്ടുംപിടിച്ചുക
പീശ്വരൻ നകതളിരാസ്യങ്ങളെറുവട്ടുകെട്ടി വിസ്താരമായുള്ളതന്നു
ടെമാറത്തുചേൎത്തുപുണൎന്നുകൊണ്ടാചാദമസ്തകം ചേൎത്തുചെന്താരുത്ത
ലോടിക്കരംകൊണ്ടു് മൂൎദ്ധാവുതൊട്ടങ്ങനുഗ്രഹിച്ചീടിനാൻ മൎത്താണ്ഡ
ശിഷ്യനാംമൎക്കടാധീശ്വരൻ, “ഭീമസേനാ!മഹാവീരാ!ധരിക്കനീരാമഭ
ദ്രസ്വാമിതന്നെയുംധ്യാനിച്ചുതാമസംകൂടാതെപോയാലുടൻനിന്റെകാ
മസംപ്രാപ്തിക്കുബാധയില്ലേതുമേ, രാമായണംകഥകേട്ടുകൊൾകഭവാൻ
ആമോദമോടെചുരുക്കിപ്പറഞ്ഞീടാം ആമോദമാൎന്നിതുകേട്ടുകൊണ്ടീടു
ക ക്ഷേമോദയംരാമനാഥലീലാമൃതം മാൎത്താണ്ഡവംശേദശരഥൻതന്നു
ടെപുത്രനായ്ജ്ജന്മപിറന്നുനാരായണൻ ഉത്തരകോസലത്തിങ്കലയോദ്ധ്യ
യെന്നുത്തമശ്രീരാജധാനിയിൽമേവുന്നകൌസല്യതന്നുടെപുത്രൻ രഘൂ
ത്തമൻ കൈകേയിതന്നുടെപുത്രൻഭരതനും തത്രപിന്നെസ്സുമിത്രാത്മജൻ
ലക്ഷ്മണൻശത്രുഘ്നനുംനാൽവരിങ്ങനെജാതരായ് അത്രാന്തരേവിരവോ
ടുവിശ്വാമിത്രസത്രംമുടക്കുന്നദുഷ്ടരെകൊല്ലുവാൻ വില്ലുംശരവുമെടുത്തു
പുറപ്പെട്ടു തെല്ലുമടിയാതെതാനുമനുജനും കാടകംപുക്കൊരുനേര
ത്തുവന്നൊരു താടകയെക്കൊലചെയ്തുരഘൂത്തമൻ സിദ്ധാശ്രമംപുക്കു
നിൽക്കുംവിധൌതത്ര ബദ്ധാവലേപംമഖംമുടക്കീടുവാൻ വന്നസുബാ
ഹുപ്രമുഖവൃന്ദങ്ങളെക്കൊന്നുടൻ യാഗവുംരക്ഷിച്ചുരാഘവൻ ചെന്ന
ങ്ങഹല്യയ്ക്കുമോക്ഷംകൊടുത്തുടൻ പിന്നെജ്ജനകന്റെമന്ദിരംപ്രാപി
ച്ചു ത്ര്യംബകംപള്ളിവില്ലെടുത്തന്നുടെ കയ്യിലെടുത്തുകുലച്ചുമുറിച്ചു
ടൻ സീതാവിവാഹവുംചെയ്തുമുദാതന്റെ സോദരന്മാരുംവിവാഹംകഴി
ച്ചിതു മാൎഗ്ഗത്തെവന്നുതടുത്തു കടുത്തൊരു ഭാൎഗ്ഗവരാമനെക്ഷിപ്രംജ
യിച്ചുടൻ സാകേതമന്ദിരംപുക്കുടൻസീതയാ സാകംവസിച്ചുസുഖിച്ചു
രഘൂത്തമൻ. ഭവ്യനായുള്ളദശരഥപുത്രനുയൌവനരാജ്യാഭിഷേകവുംഭാ
വിച്ചു ദൈവബലേനമുടക്കിനാൾകൈകേയികൈവല്യശീലൻപുറ
പ്പെട്ടുകാനനേപ്രാപിച്ചസൌമിത്രിസീതാസമേതനായ് ഭൂപാലനന്ദന
ൻഭൂപൻമഹാരഥൻ.

ധരിച്ചുവല്കലംപിന്നെപ്പിരിച്ചുചെഞ്ചിടാഭാരം തിരിച്ചുമൂവരും
ഗംഗാതരിച്ചുചിത്രകൂടത്തിൽ വസിച്ചുകാന്തികൾകൊണ്ടുല്ലസിച്ചുമൂവ
രുമപ്പോൾ ശ്രവിച്ചുദേവലോകത്തേഗമിച്ചുതാതനെന്നിതും വചിച്ചു
തല്പദാംഭോജേ പതിച്ചോരുഭരതനെ തനിച്ചുപാദുകംനൽകിയയച്ചിട്ട
ത്രിയെച്ചെന്നു നമിച്ചുദണ്ഡകാരണ്യേവസിച്ചുരാഘവൻതത്ര മദിച്ചോ
രുവിരാധനെ വധിച്ചുമാമുനിമാരെ സ്തുതിച്ചുതീൎത്ഥവുമാടിനടന്നുവേലോ

ദകാന്താരേ കടന്നുചെന്നഗസ്ത്യന്റെ ഗൃഹത്തിലങ്ങകംപുക്കു ഉടനെ വന്ദനംചെയ്തു പരിചോടെമുദാഗോദാ വരീതീരേവസിക്കുമ്പോൾപരി പ്ലാനാഗ്രഹത്തോടെ വരുന്നശൂൎപ്പണഖേടെമുലയും മൂക്കുമൂക്കോടെ കര വാൾകൊണ്ടുടനാശ്ശുഛേദനംചെയ്തുസൌമിത്രി കരഞ്ഞു ശൂൎപ്പണഖാപോയ് ഖരൻതന്നോടറിയിച്ചു ഖരനുംദൂഷണൻതാനും കരുത്തുള്ള ത്രിശിരാവും പരന്നവൻപടയുമായ് വരുന്നനേരമേരാമൻ കടുതാസായകം ചാലേ തൊടുത്തുരാഘവൻവേഗാൽ അടുത്തുരാക്ഷസന്മാരെക്കൊടുത്തു കാലനുക്കാക്ക। അതുകേട്ടുദശഗ്രീവനതിലേററംകയൎത്താശ്ശു ചതിപ്പാനായ്പുറപ്പെട്ടു മുനിവേഷമവൻപൂണ്ടു.

അമ്മാവനാകുന്നമാരീചനെച്ചെന്നു പൊന്മാൻവടിവാക്കിവിട്ടുദശാനനൻ സമ്മോഹമുണ്ടാക്കിരാമന്റെപത്നിക്കു മന്മായകൊണ്ടാശ്ശു വേറാക്കിവേഗേനമട്ടോൽമൊഴിയാമസീതയെതൽക്ഷണംകട്ടുരഥത്തിൽകരേറി ഗ്ഗമിക്കുന്ന ദുഷ്ടനെച്ചെന്നുതടുത്തജടായുവെ വെട്ടിവധിച്ചുകളഞ്ഞുദശാനനൻ ചുട്ടററലങ്കാപുരത്തെപ്രവേശിച്ചുകഷ്ടമദ്ദേവിയെ തത്രുവെച്ചീടിനാൻ മാരീചമാനിനെക്കൊന്നോരുരാഘവൻ തൽപ്രാണദേവിയെ ക്കാണാഞ്ഞുഖിന്നനായ് തമ്പിയോടൊന്നിച്ചുതേടിനടകൊണ്ടു വൻപിച്ചകാനനേവന്നുചരിച്ചോരുവൻപനാംഗൃദ്ധ്രനെസംഹരിച്ചീടിനാൻ കമ്പംവെടിഞ്ഞുക ബന്ധനേയുംകൊന്നാൻ സമ്പന്നമോദം ശബരിക്കുമോക്ഷവും സംഭാവനംചെയ്തുതാനുമനുജനും പമ്പകടന്നുനടന്നുവരുംവിധൌവ്യഗ്രതകൂടാതെഞാൻ ചെന്നുവന്ദിച്ചനുഗ്രഹംവാങ്ങി മഹാഗിരിതന്നുടെ അഗ്രവളരെഭയപ്പെട്ടിരിക്കുന്ന സുഗ്രീവനോടൊത്തുസഖ്യവുംചെയ്യിച്ചു ഉഗ്രങ്ങളായുള്ളസാലങ്ങളുംമുറിച്ചുഗ്രനാംബാലിയെബാണേനരാഘവൻ നിഗ്രഹിച്ചപ്പോൾരാജ്യപ്രഭുത്വവും സുഗ്രീവനാക്കിക്കൊടുത്തുവാഴിച്ചിതു ദിക്കുകൾനാലിലും ജാനകീദേവിയെ ചികെഞ്ഞുതേടുവാനായിപ്പുറപ്പെട്ടു മൎക്കടന്മാരുടെ കൂട്ടമങ്ങായതിൽ തേക്കോട്ടുതേടുവാൻ ഞാനുംപുറപ്പെട്ടു അക്കടൽചാടിക്കടന്നുതെളിക്കേന്ന രക്കന്റെലങ്കാപുരത്തെയുംപ്രാപിച്ചു മൈക്കണ്ണിമാർമിഴിയാളെയും കണ്ടുഞാൻ തൃക്കാഴ്ചവെച്ചിതുരാമാംഗുലീയകം ചൊല്ലൊണ്ടുരാമദേവന്റെകൃപകൊണ്ടിതൊക്കെയും സാധിച്ചുഞാനും വൃകോദര.

മേടിച്ചുചൂഡാമണികെടിച്ചു കല്പവൃക്ഷംമുടിച്ചുകാനനമെല്ലാംപൊടിച്ചുരാക്ഷസന്മാരെ തടിച്ചുമേഘനാദൻതാൻ പിടിച്ചുമല്ലുരംകെട്ടിപ്പിടിച്ചുരാവണൻമുൻപിൽ ഗമിച്ചുരാക്ഷസൻകണ്ടു ചിരിച്ചുനമ്മുടെ വാലും കരിച്ചുവൈരികളുംവന്നെടുത്തുഞാനുമപ്പോൾ വാലെടുത്തുമാളികയ്ക്കുതീകൊടുത്തുസംഭ്രമമൊന്നു കടുത്തുസംപ്രഹാരത്തിന്നടുത്തു വന്നവൎക്കുള്ളം കടുത്തുദുഷ്ടരെന്നാണം കെടുത്തുലങ്കയുംചുട്ടുകരിച്ചുഭസ്മമാക്കിക്കൊണ്ടമേത്യവൈരിവൃന്ദത്തെയമൎത്തുവച്ചുഞാൻപൊന്നുസമസ്തങ്ങളു

റിയിച്ചുപോരിനായിപ്പുറപ്പെട്ടു പാരാതെകപിശ്രേഷ്ഠന്മാരോടുമൊത്തമി
ച്ചു വീൎയ്യപുംഗവൻരാമൻ വാരിധിതടേചെന്നു ഭൂരിസേനയുംതാനും
പാരാതെപടവീടുമാദരാലുറപ്പിച്ചു അന്നേരം വിഭീഷണൻ ചെന്നുരാമ
നെക്കണ്ടു വന്ദിച്ചുകപികളോടൊന്നിച്ചുവസിപ്പിച്ചു ഏതുമേമടിയാ
തെ സേതുബന്ധനംചെയ്തു യാത്രക്കാൎക്കൊരു ധൂമകേതുവായതും പി
ന്നെ സാധുക്കൾക്കൊരു മുക്തിഹേതുവായതുംരാമസേതുവെന്നതിനി
പ്പോളെത്തുംസംശയമില്ല ലംഘിച്ചുസമുദ്രത്തെലങ്കയിലകംപുക്കു ശങ്കി
ച്ചുവരുന്നൊരുലങ്കാവാസികളെല്ലാം ഭക്ഷിതപെരുകുന്നരാക്ഷസഭടന്മാ
രും തെല്ലുംതാമസിക്കാതെവില്ലുംകുന്തവുംവാളും കല്ലുംവൃക്ഷവുംകുത്തുപ
ല്ലുമെന്നിവകൊണ്ടു തല്ലുംതങ്ങളിലോരോമല്ലുംതള്ളലുംവെട്ടുംകൊല്ലു
ന്നുണ്ടുതാനെന്നചൊല്ലും ശസ്ത്രയുമേററംകുത്തുകൊണ്ടോരോകൂട്ടംചത്തു
ഘോരമായുള്ള യുദ്ധമിങ്ങിനെകൂട്ടി വൃദ്ധന്മാരതിൽചിലർ ഉത്തമരതിൽ
ചിലരങ്ങിതഥമായതുനേരം ധൂമ്രാക്ഷൻമകരാക്ഷൻയൂപാക്ഷൻപ്രഘുകാ
യൻതാമ്രാക്ഷൻ വിരൂപാക്ഷൻ ശോണിതാക്ഷനുംപിന്നെ.

കുംഭൻനികുംഭനകമ്പനെന്നുള്ളൊരു വമ്പടമുമ്പാംനിലിമ്പാരി
വൃന്ദവുംകുംഭനാദൻമേഘനാദനുമെന്നുള്ള കുലീന്ദ്രവിക്രമന്മാരായവൈ
രികൾ സമ്പ്രഹാരാന്തേമരിച്ചുദിവംപുക്ക സംഭ്രമത്തോടെപുറപ്പെട്ടരാ
വണൻരാവണൻകണ്ണങ്ങൾപത്തുംകണ്ടുകൊണ്ടു രാഘവൻ കണ്ടിച്ചുക
ണ്ടിച്ചുപിന്നെയും കുന്തയെന്നിയേവന്നാട്ടുക്കൾദശകണ്ഠനെബ്രഹ്മാസ്ത്ര
മാകുന്നസായകംകൊണ്ടുവധിച്ചുപതിപ്പിച്ചു ഭൂമിയിൽ കണ്ടുസ്തുതി
ച്ചുവണങ്ങിസുരന്മാരും അന്തൎകോൽതാനുംസുരസ്ത്രീകളുംവന്നുവേണ്ടും
വിധംപ്രശസ്തംപ്രശംസിച്ചിതു ഇങ്ങിനെസാധിച്ചുസാദ്ധ്യങ്ങളൊക്കെ
യുംതിങ്ങിനമോദേനരാമഭദ്രസ്വാമിലങ്കാധിരാജൻവിഭീഷണൻതാനെ
ന്നുപങ്കേരുഹാക്ഷനുംകല്പിച്ചുസീതയെ വഹ്നിപ്രവേശേനശുദ്ധയാക്കി
ക്കൊണ്ടുധന്യമാംപുഷ്പകമേറിപ്പുറപ്പെട്ടു തന്നുടെസങ്കേതമന്ദിരംപ്രാപി
ച്ചുപട്ടാഭിഷേകവുംസാധിച്ചുമന്നിടം തുഷ്ടിയിൽരക്ഷിച്ചുവാഴുന്നകാല
ത്തുലോകാപവാദേന സീതയെക്കാനനേശോകേനസംത്യജ്യലോകാധി
നായകൻ വിശ്വമെല്ലാംവെളുപ്പിച്ചുകീൎത്ത്യാപരംവിശ്വവീരൻമമസ്വാ
മിരഘൂത്തമൻഅശ്വമേധമഖംചെയ്യുംദശാന്തരെവൈദേഹിപെററുതേ
രണ്ടുശിശുക്കളും സാദരമന്നുതൽബാലരോടൊന്നിച്ചു വാല്മീകിമാമുനി
ശ്രേഷ്ഠനും വന്നുടൻ നാരായണകഥാകേൾപ്പിച്ചുമാമുനിഗീരിനാൽരാമ
നെവന്ദിച്ചനന്തരം തന്ദാർകുഴൽമണിവൈദേഹിവഹ്നിയിൽരണ്ടാമ
തുംപ്രവേശിപ്പാൻനിയോഗിച്ചു കൊണ്ടാടിയീലവൾഭൂമിപിളൎന്നാശ്ശുത
ണ്ടാരിൽമാതുതാൻപാലാഴിപുക്കിതു; അന്തകൻതാനതുനേരമയോദ്ധ്യയി
ൽ അന്തണവേഷംധരിച്ചുവന്നാദരാൽമന്ത്രിച്ചുപോയതുനേരത്തു സൌ
മിത്രിയന്ത്രിച്ചുമണ്ടിവൈകുണ്ഠംപ്രവേശിച്ചുവെക്കംഭരതനുംശത്രുഘ്നനും

ശംഖചക്രങ്ങളായിച്ചമഞ്ഞൊന്നനന്തരം നമ്മോടുടയ ത്രയംചൊല്ലിന
ഫുത്തമൻ നിഷ്ഠായവിഷ്ണുസ്വരൂപംധരിച്ചുടൻ പലാഴിപുക്കഫണീന്ദ്ര
തല്പേമുദാ ത്രൈലോക്യനാഥൻവസിച്ചുവൃകോദര! ഞാനുംവിഭീഷണൻ
മുമ്പെവാൻതാനുമീമൂന്നുപേരിങ്ങനെശേഷിച്ചുഭൂമിയിൽ, മറ്റുള്ളവാ
നരന്മാരുമയോദ്ധ്യയിൽപെറ്റുവളൎന്നോരുനാനാജനങ്ങളും തെറ്റെന്നു
ദേഹംവെടിഞ്ഞു ദേവാലയംപുക്കുസുഖിച്ചുവസിക്കുന്നുസാദരം; ഇക്കഥാ
കീൎത്തനംചെയ്യുംജനങ്ങൾക്കു ദുഃഖങ്ങളെല്ലാമകന്നുപോമത്രയല്ലൾക്കാ
ബിലുംഞങ്ങൾനമുണ്ടാംവൃകോദര! നിക്കമില്ലേതുമമ്മാതൃഗർഭേചെന്നുപു
ക്കുംപിറന്നുംവളൎന്നുംമരിക്കുമി ദുഃഖമ്മനോജ്ഞംവേർപെട്ടുസംസാരമാ
ൎഗ്ഗങ്ങളുംവിട്ടുമാനന്ദസുന്ദര! സ്വൎഗ്ഗംഗമിക്കാംരഘുപ്രവീരൻതന്റെസല്ലക
ഫ്രാസംവാദമുള്ളവണ്ണംതന്നെ കേൾക്കുന്നവൎക്കാധിക്കൃവൃകോദര! പൊ
യ്ക്കൊൾകനീയിനിഭീമസേനാഭവാൻ മൈക്കണ്ണിയാളുടെമോദംവരുത്തു
ക; ചൊൽക്കൊണ്ടകല്യാണസൌഗന്ധികങ്ങളെ കൈക്കലാക്കിക്കൊ
ണ്ടുപോകെടോപാണ്ഡവ! അക്കുസുമങ്ങളും വിത്തേശരാജന്റെ പുഷ്ക
രണിതന്നിൽനില്ക്കുന്നു നീചെന്നുതൽക്കത്തിലൊക്കെഹരിക്കുന്നനേരത്തു
വക്കാണമേല്പാൻവന്നീടുകംചിലമൂൎക്ക്വരായുള്ളകാവൽക്കാരരക്കര
ക്കശൻക്രോധവശൻമഹാകണ്ടകൻ വേഗമെട്ടുത്തടുക്കുന്നനേരത്തു പു
ഷ്കരമായഗദകൊണ്ടുതാഡിച്ചു ശീഘ്രമങ്ങോടിച്ചുകൊൾക വൃകോദര!
വ്യാഘ്രംവരുമ്പോൾ കുറുനരിക്കൂട്ടങ്ങളൊക്കവേപേടിച്ചുമണ്ടുന്നതുപോ
ലെ വിക്രമമുള്ള നീ കാൎയ്യംലഭിക്കെടോ!" ഇത്ഥംപറഞ്ഞുമറഞ്ഞുഹനൂ
മാനു മെത്രയുംമോദിച്ചുകുന്തീകുമാരനും, തത്രനിന്നാശുഗമിച്ചുദിവ്യനഗ
ലേ വിത്തേശവാപിയിൽചെന്നിറങ്ങീടിനാൻ.

കല്ലോലജാലംകളിക്കുന്നകണ്ടു കമലമണിനിറമുടയകമലങ്ങളുക
ണ്ടു, കല്യാണിമാരുംകുളിക്കുന്നകണ്ടു പൊലിമയൊടുചടുലഝഷവടിവുമ
തുകണ്ടു അന്നങ്ങളങ്ങുപറക്കുന്നകണ്ടു അനവരതമവരുടയനടനമതുക
ണ്ടു ചക്രവാകങ്ങടെവിക്രമങ്കണ്ടു ചടുലമലർമിഴികളുടെകളിവിരുതുക
ണ്ടു, മത്സ്യങ്ങളോടിനടക്കുന്നകണ്ടു മണിമിയലുമതികുസുമനിരകളതുക
ണ്ടു; മത്തഭൃംഗൌഘപ്രയാണങ്ങൾകണ്ടു മലർമധുരതരുനിരകളതിസ
പദികണ്ടു സരസകരസരസിരുഹനികരമതുകണ്ടു, ചക്രവാകങ്ങടെ
ചാപലംകണ്ടു ചടുലതരുണികളുടയസരസരതികണ്ടു, നക്രങ്ങൾകേറി
ക്കിടക്കുന്നകണ്ടു നടുവിലതിചടുലമതിവിടപമതുകണ്ടു, വക്രങ്ങളായു
ള്ളതീരങ്ങൾകണ്ടു വലിയജലതിരനിരകൾവിരവിനൊടുകണ്ടു ഗന്ധ
ദീപംവന്നുപൊങ്ങുന്നകണ്ടു ഗളഗളിതതരംഗിതകളപൊലിമകണ്ടു, ഗ
ന്ധൎവ്വിമാർവന്നുനീന്തുന്നകണ്ടു ഗഗനചരകുലമഖിലമുപരിബത കണ്ടു
കൽഹാരപുഷ്പംനിരന്നങ്ങുകണ്ടു പുളിനരുചിനളിനികടെതെളിവുമ
തുകണ്ടു ഐരാവതംവന്നിറങ്ങുന്നകണ്ടു അവനുടയവിഹരണവുമിഹ

സപദികണ്ടു മാരാരികൂററൻമദിക്കുന്നകണ്ടു മദനനുടെകൊടിയുടയമകരമത്തുകണ്ടു അദിദേവന്റെതുരഗങ്ങൾകണ്ടു അരികിലുടനവനുടയനാടനാമത്തുകണ്ടു ഇങ്ങിനെസൌഗന്ധികപ്പൊയ്കകണ്ടു ഇരുപുറവുമധരജനിചരവസതികണ്ടു ഇംഗിതംചേരുന്നപുഷ്പങ്ങൾകണ്ടു ഇതുസകലമിവനസുലഭമിതിമനസികണ്ടു.

ചാടിമെല്ലവേ പുഷ്പവാടിയിൽഭീമസേനൻ മോടിയിൽമുടിതന്നിൽ ചൂടിനല്ലോരുപുഷ്പം പേടിപൂണ്ടുനക്രങ്ങളോടിട്ടുംവേമാറി താടിമീശയുംമേനിമൂടിരോമവുംകൊണ്ടു് പാടിവാരിജംതന്നിലാടീട്ടമരയന്നം വാടീടാത്തപുഷ്പങ്ങൾതേടീടുംചക്രവാകംകോടീസാഗരങ്ങളിൽ കൂടിയെത്രയുമുള്ളിൽ പേടികാരണംതദാസാരസങ്ങളിൽനിന്നു സാരസങ്ങളുമെല്ലാംദൂരംതൂത്തുപറന്നങ്ങു തീരത്തുവസിക്കുന്നു, ആധിക്യമുടയൊരുവീരൻ ഭീമസേനൻതാൻചാരുതപമിയലുംകൽഹാരത്തെകരംകൊണ്ടുകണ്ടിച്ചു മുതലയേ മണ്ടിച്ചുവരുന്നതുംകണ്ടപ്പോളരക്കരും ക്രന്ദിച്ചുപുറപ്പെട്ടുശണ്ഠയ്ക്കൊരുമ്പെട്ടു കുണ്ഠന്മാർപലർകൂടി ചെണ്ടക്കോൽഭിമാനംകൊണ്ടാപത്തിടകൂടി.

"കൽഹാരപുഷ്പങ്ങൾകട്ടുപറിക്കുന്ന കള്ളാനിനക്കടികൊള്ളുമെന്നിങ്ങനെ കൊള്ളാമഹംഭാവമെന്തെടാ! കശ്മല! വെള്ളത്തിൽനിന്നങ്ങു കേറിനിന്നീടുക കല്യാണസൌഗന്ധികംവന്നുമോഷ്ടിച്ചു മെല്ലെതിരിച്ചങ്ങുകൊണ്ടുപോവാൻനിനക്കില്ലെടാസാമത്ഥ്യമല്ലോമഹാജള! നില്ലെടാ! നിന്റെവിനാശംവരുംദ്രുധം, ഞങ്ങടെതമ്പുരാനായധനേശൻ ഞങ്ങളെകാവല്ക്കുകല്പിച്ചിരിക്കുന്നു, എങ്ങാനുമീവകപുഷ്പംലഭിക്കുമോ? ചങ്ങാതിമോഹിച്ചതെല്ലാംവൃഥാഫലം, കല്പവൃക്ഷങ്ങടെപുഷ്പങ്ങളെക്കാളു മത്ഭുതമാകുന്നകൽഹാരപുഷ്പങ്ങൾ കെല്പോടുകൊണ്ടുവന്നുണ്ടാക്കിതമ്പുരാൻ എപ്പോഴുമങ്ങിതല്ലാതില്ലചിന്തിതം, ഒമ്പതുകൂട്ടംനിധിവച്ചിരിക്കുന്ന തമ്പുരാനിപ്പോളിതിലുംവിശേഷിച്ചു പോന്നൂവിലേറെയുണ്ടെന്നു ധരിക്കനീ വമ്പുള്ളടന്നാൽകണക്കല്ലപൂരുഷ! തമ്പുരാനിപ്പോളുട്ടപ്പാൻകൊടുക്കുന്നതെണ്ണിയെന്നാൽപത്തുനൂററിൽകുറവില്ല, പൊൻപൂവു ചൂടാനവൾക്കുകൊടുക്കണമമ്പതുമമ്പതുംനിത്യംചിലവുണ്ടു അമ്മമാർക്കൊക്കയുംവെവ്വേറെവെവ്വേറെചെമ്പേപകുത്തുകൊടുക്കുന്നഞങ്ങൾക്കുതിന്മാൻപുകയില വെററിലപാക്കെന്നതമ്മമാർതന്നുപൂവാത്തുനതെന്നറി! കുററാവതുത്തിപ്പുറത്തിറക്കീടുവാൻ മററുള്ളമന്ത്രികൾനോക്കുന്നതുകൊണ്ടു ചെറുംഫലിക്കയില്ലമ്മമാർഞങ്ങൾക്കു കൊററിനംതെല്ലൂനമെല്ലാംതരുമല്ലോ, മോഷണംതെല്ലുണ്ടിവക്കെന്നുഞങ്ങടേ ദൂഷണക്കാർചെന്നു മൂപ്പിലേക്കോതിപ്പിച്ചാൽ ഏഷണിക്കാരുംപലരുണ്ടവരുടെഭീഷണികൊണ്ടുംഭയമില്ലഞങ്ങൾക്കു, പെണ്ണിറന്നോർചെന്നുണർത്തിച്ചതൊന്നുമീ തമ്പുരാൻ കേൾക്കാതിരിക്കില്ല നിശ്ചയം, പൊൻപൂവുകാക്കുന്ന

ഞങ്ങളെവെച്ചേച്ചു പെണ്ണിറന്നോക്കുന്ന സംസാരമില്ലഹോ! കാരിയക്കാരുണ്ടു മേൽനോക്കിയച്ഛന്മാരുണ്ടായ്‌രിയപ്പട്ടരച്ഛന്മാർപലരുണ്ട് കോയിമ്മമാരുണ്ടടുക്കളക്കാരുണ്ടു നായന്മാരായുള്ളകമ്പടിക്കാരുണ്ടു ലന്തക്കുഴൽക്കാർപതിനെട്ടുപുള്ളിയുണ്ടെന്നുമില്ലിപ്പോളളകാപുരിതന്നിലന്നന്നമരുമപ്പട്ടക്കളുംഭൃത്യരും ചന്തമേറീടുംപണിക്കരച്ഛന്മാരും എന്തിന്നനേകം പറഞ്ഞിട്ടുകാരിയം ചിന്തിച്ചുകണ്ടാലിതിന്നൊത്ത രാജ്യമിന്നന്തികന്തന്നിലുംഭൂതത്തുമില്ലെന്നു സന്തതംചൊല്ലുന്നു സർവജനങ്ങളും ഓരോ വർണ്ണമുള്ളകുബേരൻെറ നാട്ടിനും നീവന്നുകേറിക്കവെന്നുതുടങ്ങിയാലീവന്ന ഞങ്ങൾക്കിന്നേകനുള്ളന്നു നീ ഭാവിച്ചതൊന്നുംനടക്കയില്ലേതുമേ, ഇക്കണ്ടഞങ്ങൾക്കെജമാനനേകനുണ്ടുൾക്കാമ്പിലായാൾക്കതെല്ലുംഭയമില്ല, ചൊൽക്കൊണ്ടരാക്ഷസൻക്രോധവശനെന്നു ദിക്കുകളൊക്കെജ്ജയിച്ചോരുപൂരുഷൻ, ക്രോധവശനെന്നു പേരുകേട്ടാൽതന്നെബോധംവരുംനിനക്കായാളെവിക്രമം, വമ്പനാമങ്ങോർകയത്തുവരുന്നതിൻ മുമ്പേതെരിക്കനേപൊയ്‌ക്കൊൾകനീശം! പൊൻപൂപറിക്കുന്നനിന്നെപ്പിടിപെട്ടു ചെമ്പുകിടാരത്തിലിട്ടുവറുക്കാതെ തമ്പുരാൻതൃക്കാലിണയാണബോധമല്ല ഡംഭുകാട്ടാതെനടക്കനീ ദുർമ്മതേ! ശംഭുസഖൻെറസരസ്സിലെപ്പുഷ്പംതരിമ്പുപോലുംകൊണ്ടുപോവാൻകഴിവാ”

ഇത്തരംഘോഷിച്ചുചെന്നട്ടത്തീടുന്ന നക്തഞ്ചരന്മാരെയൊക്കെഗ്ഗദകൊണ്ടു താഡിച്ചുതാഡിച്ചു മണ്ടിച്ചുമണ്ടിച്ചു താമസിക്കാതെകയർത്തുവൃകോദരൻ; തല്ലുകൊണ്ടീടിന കിങ്കരന്മാരുടെ കണ്ണുപോയിചിലർ കാലുപോയിചിലർ, എല്ലൊടിഞ്ഞുചിലർപല്ലുപോയെന്നല്ല വല്ലാതെദേഹംവളഞ്ഞുപോയിചിലർ ഒക്കവെചെന്നങ്ങുക്രോധവശൻതൻെറ കാല്ക്കൽപതിച്ചുപറഞ്ഞുതുടങ്ങിനാർ, “പക്കാണമേറുന്നപൊണ്ണത്തടിയനാം ധിക്കാരിമാനുഷൻപോന്നുവന്നിങ്ങനെചൊല്ക്കൊണ്ടകല്യാണസൌഗന്ധികങ്ങളൊക്കെപ്പറിച്ചുകരസ്ഥമാക്കിക്കൊണ്ടുനില്ക്കുന്നനേരത്തു ഞങ്ങൾവിരോധിച്ചു മുഷ്കുള്ളവനിഹതെല്ലുംഭയമില്ല, എന്നല്ലഞങ്ങളെതല്ലിയോടിച്ചവൻ പിന്നെയുംപുഷ്പംപറിക്കുന്നുകേശലൻ ദണ്ഡുമെടുത്തങ്ങുയർത്തിപ്പിടിച്ചുടൻ കണ്ണുംചുവത്തിക്കയർത്തുവരുന്നൊരു കാലനെപ്പോലെകയർത്തുള്ളവൻതന്നെകാലനുംകൂടെതടുപ്പാൻവശമില്ല, കാവല്ക്കുകല്പിച്ചകിങ്കരന്മാർഞങ്ങൾധാവനംചെയ്തുപോയെന്നുതന്നെയല്ലമൂക്കുമുറിഞ്ഞിതുമുഞ്ഞിചതഞ്ഞിതുകാൽക്കുമുടക്കംചിലർക്കുവന്നുപിന്നെനാക്കുമുറിഞ്ഞുപോയ്‌വാക്കുപുറപ്പെടാ ചാക്കുമാത്രംപുനരാക്കുംലഭിച്ചീല, നോക്കുന്നദിക്കിലിപ്പൊണ്ണൻഗദയുമായ് പാഞ്ഞുകൊൽവാൻവരുന്നെന്നുതോന്നുന്നു, രാക്ഷസാധീശ്വരരാജരാജൻതൻെറ രക്ഷനായുള്ളോരുഭൃത്യൻമഹാബലൻ കാൽക്ഷണം വൈകാതെചെന്നപ്പുരുഷ

ന്നെ കാലന്മാർനൽകുവാനെന്തേമടിക്കുന്നു" എന്നുള്ള കിങ്കരന്മാരുടെവാക്കുകേട്ടൊന്നുകയൎത്തുപുറപ്പെട്ടുതൽക്ഷണം, വാളുംപരിചയുംകയ്യിലാക്കിക്കൊണ്ടു ചീളെന്നുചെന്നുതടുത്തുനിശാചരൻ, "നില്ലെടാമൂഢ! നിന്നക്കിന്നുനമ്മുടെ കൽഹാരപുഷ്പംകവൎന്നതുകാരണം വല്ലാത്തഹംഭാവമെല്ലാംശമിപ്പതിന്നുള്ളൊരുസംഗതിവന്നുകൂടീതു! വിക്രമിയാകുന്ന ക്രോധവശൻപണ്ടു ശക്രനോടെന്നുജയിച്ചുപലകുറിദിക്കുംഭികുംഭങ്ങൾ തല്ലിത്തകൎത്തൊരു ദിക്കുകൾപത്തുംജയിച്ചാവിളങ്ങുന്നനക്തഞ്ചരേന്ദ്രനോടുപ്പടികൂടാതെനീ മത്തനായ്പുന്നിങ്ങധികസൌഗന്ധികംകട്ടുകൊണ്ടോട്ടുവാൻഭാവിക്കയാലിന്നു വെട്ടുകൊണ്ടന്തകൻവീട്ടുപുക്കീടുമേ അഷ്ടലോകാധിപന്മാരിൽവച്ചേത്രയും ശ്രേഷ്ഠനാംവിത്തേശനാഥൻ്റെപുഷ്പങ്ങൾ കിട്ടുമോമൂഢാനിനക്കെടോദുൎമ്മതേ! കിട്ടുംതരായ്കിൽട്ടുവെട്ടുമെന്നോൎത്തുനീ, മറ്റുള്ളദിക്കിൽനടന്നുഫലിപ്പിച്ച മറ്റുള്ളവിദ്യകളെല്ലാംപ്രയോഗിച്ചു തെറ്റെന്നുകിട്ടുംവിരുതുകെട്ടിക്കൊണ്ടുമറ്റുംനടക്കുന്നകൂട്ടങ്ങളൊക്കെയും ഇദ്ദിക്കിൽവന്നുമടങ്ങാതെയാരുമില്ലിത്രനാളും കണ്ടുപോരുന്നതങ്ങിനെ, ഇന്നുവിരുതഴിപ്പിക്കുന്നതൊണ്ടുഞാൻ എന്നോടെതിൎപ്പാൻമതിയാകയില്ലനീ, പെട്ടെന്നുനിന്നെജയിച്ചീലഞാനാകിൽ ലിട്ടരല്ലെന്റെ പേരച്ഛനാണേ നിന്റെമസ്തകംവെട്ടിപ്പിളക്കുന്നതുണ്ടു ഞാൻ ഹന്തസന്നാഹപ്രതിജ്ഞചെയ്യുന്നുഞാൻ മൺകുടംമംഗലിപട്ടികലങ്ങളും മണ്ണുകൊണ്ടുകൊട്ടിയുണ്ടാക്കുംകുശവൻതാൻ പങ്കജസംഭവൻബ്രഹ്മാവുതാനെന്നു സങ്കല്പമുള്ളോൎക്കുഴക്കുന്നസാമ്പ്രതം; സൃഷ്ടിക്കുമെന്നുള്ളതിന്നവിരിഞ്ചനു പുഷ്ടിക്കുചേതംപ്രവൃത്തിയെന്നിങ്ങനെ അഷ്ടിക്കുവേണ്ടിക്കലംകൊട്ടിവില്ക്കുന്ന ജ്യേഷ്ഠിക്കഹംഭാവമയ്യോ! ശിവശിവ! എന്നതുപോലെജനങ്ങളെല്ലാംസമമെന്നുനിനക്കുള്ളിലുണ്ടാമഹംഭാവം ഇക്കാലമായതുപോക്കംപിടിപ്പിപ്പ നിക്കണ്ടൊരാത്രിഞ്ചരേന്ദ്രൻമഹാബലൻ അക്കണ്ടിക്കാണ്ടൊരുമിന്നാമിന്നുങ്ങുപോലക്കണക്കായ്വരുംനിന്റെപരാക്രമം.

അളകാമന്ദിരംതന്നിലിളകാതെയിരിക്കുന്ന ഇളിബിളിസുതന്റെ കളിക്കുളിക്കുളംതന്നിൽ കിളൎത്തുണ്ടായൊരുപുഷ്പമൊളിച്ചുകൊണ്ടുപോവാനായ് പുളച്ചുവന്നൊരുനിന്റെ തിളപ്പുപൊങ്ങിവിങ്ങുന്ന വെളിച്ചെണ്ണക്കടാരത്തിൽ വെവിച്ചിട്ടവറുക്കാതെ നിലച്ചീടില്ലിനിക്കുള്ളിൽ ജ്വലിച്ചീടുന്നൊരുകോപം, കലച്ചുവില്ലുതന്നായ് തൊടുത്തുബാണമെയ്യുമ്പോൾ മലച്ചുവീണന്തിയണ്ടുമരിച്ചുപോമതല്ലെങ്കിൽ പിടിപ്പിൻമുഷ്ടികൾകൊണ്ടു കൊടുപ്പിൻ നിങ്ങളങ്ങോട്ടു നടപ്പിൻമന്ദനെക്കെട്ടിയെടുപ്പിൻമന്ദിരേചെന്നു കടപ്പിൻ! ചോരനേക്കൊന്നുകൊടുപ്പിൻമന്ദനോടിതം വചിച്ചുകാഴ്ചയായ്‌വച്ചു വണങ്ങിടപ്പൊരുവിൻ നിങ്ങൾ."

ഇത്ഥം ദുർവാക്കരെസ്സൂന്ദുഷ്ടരോടിത്ഥം സത്വരം ചൊന്നാൻ വൃകോദരൻ "മത്തരാം നിങ്ങടെ വംശമൊടിച്ചു ഞാനുത്തരാശാവരനായ കുബേരന്റെ പത്തനം കുത്തിക്കഴിച്ചങ്ങതിലുള്ള വിത്തങ്ങളെല്ലാം കരസ്ഥമാക്കീടുവൻ, പത്തിനൊന്നു കുറവുള്ള നിക്ഷേപങ്ങളൊത്തവണ്ണം ചെന്നു വേഗേന ഭൂതലം കുത്തിക്കഴിച്ചങ്ങെടുത്തു ഞാനാശുപോയെത്തുന്നതുണ്ടു മല്ലുത്തമനേ സത്വരം, പോടാ! കപാല! നിശാചര! നീശാ! മൂഢ! രണത്തിനു വാടാ തൃണസമ! കൂടപ്രയോഗം തുടങ്ങുന്നനേരത്തു നാട്ടും നികത്തുടനോട്ടം ജള! നിന്റെ നാട്ടു വെടിഞ്ഞങ്ങു പാട്ടുപെട്ടും കാലനോടുള്ള സംഗമം കൂടാതെ പോകയില്ലോടായ്കിലിന്നു നീ.

തന്നത്താനറിയാതെ തന്നെക്കാൾ ബലമുള്ള ധന്യന്മാരോടു ചെന്നു സന്നാഹം തുടർന്നെന്നാൽ, പിന്നെത്താനറിയാറാമെന്നു നീ ധരിച്ചാലും മന്നിലും സ്വർലോകം തന്നിലും പുകഴ്ന്നൊരു മന്നവൻ വൃകോദരൻ ഞാനെന്നു ധരിച്ചാലും ഇന്നുള്ള വീരതന്മാരൊന്നും നമ്മുടെ നേരേ നിന്നു സംഗരം ചെയ്കയില്ല ശങ്കയില്ലിതും, അയ്യോ രാക്ഷസാധമ! നീയ്യോ നമ്മോടു യുദ്ധം ചെയ്യാമെന്നൊരുമ്പാണ മെയ്യോനായ് പുറപ്പെട്ട അയ്യോ! ഭോഷരേ! നിങ്ങളായിരവും കോടി ലക്ഷവും സംഭരിച്ചിട്ടക്ഷന്മാർക്കരചന്റെ പക്ഷമായ് പുറപ്പെട്ടു തൽക്ഷണം വരുന്നാകിലിക്ഷണമടിച്ചു ഞാൻ തൽക്ഷണം മുടിച്ചീടും പക്ഷികൾക്കൊരുപോലെ ഭക്ഷിപ്പാൻ വകയാക്കും."

ഇത്ഥം പറഞ്ഞു ഗദകൊണ്ടു വേഗേന യുദ്ധം തുടങ്ങി മടങ്ങാതെ പാണ്ഡവൻ, നക്തഞ്ചരന്മാരുമത്യന്തകോപേന യുക്തമായ് ഘോരപ്രയോഗം തുടങ്ങിനാർ രൂക്ഷമാംവണ്ണം കയർത്തു വരുന്നൊരു യക്ഷലക്ഷത്തെയും തൽക്ഷണം മാരുതി ക്ഷിപ്രം ഗദകൊണ്ടു താഡിച്ചു മണ്ടിച്ചു പുഷ്പങ്ങളെല്ലാമറുത്തു സംഭരിച്ചു കെട്ടിത്തലയിലെടുത്തു പുറപ്പെട്ടു പെട്ടെന്നു ചെന്നു കപീന്ദ്രനെ വന്ദിച്ചു-

ഗന്ധവാഹാത്മജൻ മോദേന സാദരം ഗന്ധമാദനാരണ്യേ പോയ് ചെന്നുടൻ തത്രവടിവോടു വായുസുതൻ ധർമ്മപുത്രരെയും ഭാര്യമാരെയും കണ്ടുടൻ സന്തുഷ്ടനായ് നിന്നു വന്ദിച്ചു ജ്യേഷ്ഠനെ ചന്തമേറും നല്ല പുഷ്പങ്ങളൊക്കവേ ദ്രൗപദി തന്നുടെ കയ്യിൽ കൊടുത്തിതു ഭൂപതിനന്ദനൻ ഭൂപൻ മഹാരഥൻ, ഇങ്ങനെ കല്യാണസൌഗന്ധികാപ്പണം, മംഗളം ചാരുകല്യാണം ശുഭം ശുഭം.

കല്യാണസൌഗന്ധികം.

ശീതങ്കൻ തുള്ളൽ സമാപ്തം.

ബരരിപുശങ്കരകിങ്കരസംഘവുമവിടെനിറഞ്ഞു അംബുജദളലോചനനാ
കിനദേവനെവന്നുവണങ്ങി ഡംബരമൊട്ടുപലരസസംഭവമിങ്ങനെശംഭോ
ശരണം ൫. പീതാംബരനൻപൊട്ടസംപ്രതിനിവൊട്ടുപാണ്ഡുസുതാ
നാം ദൂതാകൃതിപൂണ്ടുസുയോധനപുരിയിലെഴുന്നരുളുന്നു ചേതോഹരമെ
ന്തിഹശിവശിവപാണ്ഡവപുണ്യവിലാസം ജാതോദയമവരുടെചരിതമ
ഹോജനിശംഭോശരണം ൬. ലോകത്രയപാലനശീലനനന്തനനാദി
വികാരൻ ശോകോദയതിമിരദിവാകരനരികുലവനദവദഹനൻ ഏ
കൻപുനരഖിലചരാചരകാരണമാരണസേവ്യൻ സോദരനിവനുചിതാകൃ
തിവിധംവൊട്ടശംഭോശരണം ൭. ഇത്തരമതിഭക്തികലന്നൊരുഭൂസു
രനികരമനേകം ഉത്തമപുരുഷാകൃതികണ്ടുസുഖിച്ചുരസിച്ചുരചെയ്തു സ
തതരമഥസാരസലോചനനചലനതീവസുഗഹനൻ ബഹുകൗതുകമങ്ങുകട
ന്നുനടന്നിതു ശംഭോശരണം ൮. ഹസ്തിതുരഗപത്തിരഥാദികൾ
മേദുരസേനകളോടെ ഹസ്തിനപുരിനികടമണഞ്ഞിതു ഗോപവധൂടീ
ജാരൻ നിസ്തുലഗുണനിർമ്മലനാകിന ധർമ്മജദൂതൻദേവൻ ദുസ്തരദുരി
തൌഘംശമയതുമമഖലുശംഭോശരണം ൯. ജയജയജഗദീശജനാ
ർദ്ദനമാധവരാധാജാനേ ജയജയമധുസൂദനഗോകുലപാലനഖേലനശാലി
ൻ ജയജയകരുണാകരകാമദവാമനകോമളമൂർത്തേ ജയജയജനലോചന
പൂർണ്ണനിശാകരശംഭോശരണം ൧൦.

നവമ വൃത്തം.

തേരിൽനിന്നുനിലത്തിറങ്ങിവിളങ്ങുമംബുജലോചനൻ ഭൂരിസൈ
നികമാശുഗോപുരവേദിതന്നിലുമാക്കിനാൻ വീരരാംചിലഭൃത്യരുംമുനിവൃന്ദ
വുംദ്വിജവൃന്ദവും ചേരുമാറിടകൂടിയങ്ങു കടന്നുശങ്കരപാഹിമാം ൧. മു
ന്നമേയ്യുതരാഷ്ട്രർതന്നുടെമുന്നിലുന്നതപൌരുഷം നിന്നെഴുന്നരുളുന്നനന്ദത
നൂജനൊന്നരുളീടിനാൻ വന്നുഞാനിഹവാസുദേവനറിഞ്ഞുകൊൾകമഹീ
പതേ വന്ദനീയമുനീന്ദ്രവൃന്ദവുമിന്നുശങ്കരപാഹിമാം ൨. അന്ധഭൂപതി
താനുമപ്പൊഴുതാസനത്തെവെടിഞ്ഞുടൻ ചന്തമോട്ടവണങ്ങിനിന്നുപറഞ്ഞു
മഞ്ജുളഭാഷിതം ഹന്തഹന്തമദീയഭാഗ്യമനന്തനിന്തിരുവുള്ളവും ഭന്തി
ഗേഹമതില്പതിച്ചു ചിരായശങ്കരപാഹിമാം ൩. കൊണ്ടൽവർണ്ണമുകുന്ദ
മാധവതാവകീനമുഖാംബുജം കണ്ടുകൊണ്ടുസുഖിപ്പതിന്നുനമുക്കുഭാഗ്യമതില്ല
ഹോ ഇണ്ടൽതീർത്തരുളേണമേമമവാസുദേവജഗല്പതേ കുണ്ഠനാമടിയന്നു
നീഗതിയിന്നുശങ്കരപാഹിമാം ൪. മുഖ്യമായവിചിത്രവീര്യകുലത്തിലുള്ള
ശരീരിണാം സഖ്യമെന്നൊരനുഗ്രഹേണഭവൽകടാക്ഷമൊരാശ്രയം ദുഃഖമാ
കിനരാജ്യപാലനകാരണേനപരസ്പരം ദുർഘടംചിലവൈരമുള്ളതുതീർക്കശ
ങ്കരപാഹിമാം ൫. ഇത്തരംപറയുന്നഭൂപനൊട്ടത്തരംഹരിരുചിവാൻ വി
സ്തരിച്ചുരചെയ്യുതിന്നിഹനേരമില്ലനമുക്കഹോ അസ്തമംഗലമസ്തമിച്ചുഗ
ഭസ്തിമാലിയുമുത്തരം വസ്തുസർവ്വമടുത്തനാളുഷസീതിശങ്കരപാഹിമാം ൬.
ഏവമങ്ങരുൾചെയ്തുകൈതവമാനുഷൻഫണികേതനൻ മേവുമാലയമാശു
പുക്കഥതത്രനിന്നരുളീടിനാൻ ദേവനോട്ടസുയോധനൻപുനരുചിവാൻസു
ഖമല്ലയോ കേവലംതവപാണ്ഡവർക്ക് മതീവശങ്കരപാഹിമാം ൭. ഭക്ഷ